Registered No. M—767.

# മലങ്കരസഭാതാരക.

# THE STAR OF THE MALANKARA CHURCH.

പതിനഞ്ചാം തീയതിതോറും പ്രസിദ്ധപ്പെടുത്തുന്നത്



| N. S. Book VI. | ൧൦൮൫ വൃശ്ചികം | No. ൩. |
|---|---|---|



## സംഗതിവിവരം.



☞ സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം എന്ന മേൽവിലാസത്തിൽ പത്രവരി അയക്കേണ്ടതാകുന്നു.


KOTTAYAM.

PRINTED AND PUBLISHED BY K. M. VARKI

AT THE VICAR GENERAL PRESS,

1909.

# പത്രവരി അടച്ചവരുടെ പേരുവിവരം.

താഴെ ആണ്ടു മാസംകാണുന്നതു ആ മാസം വരെയുള്ള (അതും ഉൾപ്പെട്ടു.) പത്രവരി അടച്ചു എന്നാണ്.

രാ രാ അവർകൾ

മാവേലിക്കര. കമ്പത്തിട്ടേൽ പോളച്ചിറയ്ക്കൽ കുര്യൻ രൂ ഫ. വൃ൭ ചിങ്ങം, പുതിയകാവു വലിയവീട്ടിൽ സ്കറിയാ രൂ ഫ. വൃ൭ ചിങ്ങം, കൊച്ചുവീട്ടിൽ പോത്തൻ രൂ ഫ. വൃ൮ മിഥുനം, പോളച്ചിറക്കൽ പടിഞ്ഞാറെവീട്ടിൽ അബ്രഹാം രൂ ഫ. വൃൗ ധനു, വാലേഴത്തു തോമ്മാ രൂ ഫൾ. വൃൗ മേടം, വലിയവീട്ടിൽ വക്കി രൂ ഫ. വൃ൭ ചിങ്ങം, പി. ജെ ജേക്കബ്ബ വക്കീൽ രൂ ഫ. വൃൗ ധനു, പ്ളാംമൂട്ടിൽ കൊച്ചുകുഞ്ഞു രൂ ഫ. വൃ൭ ചിങ്ങം, പാലത്തിന്റെ കിഴക്കേതിൽ ഗീവറുഗീസ് രൂ ൨. വൃൗ കർക്കടകം കരിപ്പുഴ. കേളച്ചൻവീട്ടിൽ ഉമ്മമ്മൻമത്തായി രൂ ഫ. വൃ൮ മിഥുനം, വാഴയിൽമാമ്മൻ വറുഗീസ് രൂ ഫൾ. വൃൗ കർക്കടകം, കടവിൽ തെക്കേതിൽ ഗീവറുഗീസ് രൂ ഫ. വൃൗ മിഥുനം, പത്തിച്ചേരി കൊച്ചാണ്ടി രൂ ഫ. വൃൗ മേടം, കടവിൽ കിഴക്കേതിൽ ഉമ്മൻ രൂ ഫ. വൃൗ മിഥുനം, കാർത്തികപ്പള്ളി. പുതുക്കണ്ടം മുറിയിൽ ബംഗ്ലാവിൽ പീടികയിൽ തോമ്മസ് രൂ ഫ. വൃൗ മിഥുനം, നമ്പിമഠത്തിൽ ഉമ്മൻ വറുഗീസ് രൂ ഫ. വൃൗ ധനു, കണ്ടത്തിൽ കൊച്ചുപോത്തൻ രൂ ഫ. വൃ൭ ചിങ്ങം, ഊഞ്ഞാത്തു പി. വി. വറുഗീസ് രൂ ഫ. വൃ൭ തുലാം, യുയോമയൻ പി. പോത്തൻ രൂ ഫ. വൃൗ മകരം, കോട്ടുശ്ശേരിക്കത്തു ജി. ജോസഫ് രൂ ഫ. വൃൗ മകരം, ആയിരൂർ. പുത്തേത്തു ശിമോൻ രൂ ഫൾ. വൃൗ മേടം, കല്ലാനശേരിൽ ഗീവറുഗീസ് രൂ ഫ. വൃൗ കന്നി, മാരാമൺ. കോലത്തു യോഹന്നാൻ വൈദ്യൻ രൂ ഫ. വൃ൮ ഇടവം, മിവ്യശ്രീ എം. സി. ജോർജ് കത്തനാർ രൂ ഫൾ. വൃ൭ ഇടവം, പാലക്കുന്നത്തുമഠത്തിൽ മത്തോസ് രൂ. ഫൾ വൃൗ കുംഭം, കൂത്തമല. വേഴമ്പനേത്തു ഗീവറുഗീസ് രൂ ഫ. വൃൗ മേടം, ചെങ്ങന്നൂർ. മേലത്തേതിൽകോശി രൂ ഫ. വൃൗ മിഥുനം, എം സി ജോർജ്ജ വക്കീൽ രൂ ഫ, വൃൗധനു, കൊല്ലകടവു. കെ. എം. മാത്തുണ്ണി കളിക്കൽപീടിക രൂ ഫ. വൃ൭ കന്നി, എം സി ഉമ്മൻ എക്സൈസ് പെററിഓഫീസർ രൂ ൨. വൃ൭ധനു, കുന്നംകുളം റി. വി. ഉതുപ്പ് രൂ ഫ. വൃ൭മകരം, പുതുപ്പള്ളി. കല്ലറയ്ക്കൽ യോഹന്നാൻ രൂ ഫൾ. വൃൗകർക്കടകം, മിവ്യശ്രീ ചെമ്മരപ്പള്ളിൽ അച്ചൻ രൂ ഫൾ. വൃൗഇടവം, ഏറികാട്ടു വെട്ടത്തു ഉലഹന്നൻ രൂ ഫ. വൃ൭ഇടവം, ഇരവിപേരൂർ കൊണ്ടൂർമാമ്മൻ രൂ ഫ. വൃൗ കുംഭം, തിരുവല്ലാ. മണലിൽ മാത്തു രൂ ഫ ൩. ൨ വൃ കാ. വൃൗമിഥുനം, മുൻസിഫ്കോർട്ടു വക്കീൽ പി. സി. കുഞ്ഞമ്മൻ രൂ ഫ. വൃൗ ധനു, വക്കീൽ [illegible]വറുഗീസ് രൂ ഫ. വൃൗകുംഭം, ആനപ്രാമ്പാൽ വരിക്കളത്തിൽ കല്ലുപുരയ്ക്കൽ വക്കി വൈദ്യൻ രൂ ൨. വൃ൭ചിങ്ങം, മേമശേരിൽ മാമ്മൻ രൂ ഫ. വൃൗധനു, റവ: റി, കോശി അച്ചൻ രൂ ഫൾ. വൃൗമേടം, വരിക്കളത്തിൽ മത്തായി രൂ ഫ. വൃൗധനു, പുത്തൻകാവു. കുട്ടമത്തു അയിരൂക്കുഴിയിൽ ഗീവറുഗീസ് വക്കി രൂ ഫ. വൃ൭ മേടം, കാരയ്ക്കാട്ടുപീടികയിൽ മാത്തൻ രൂ ഫ. വൃ൭ ചിങ്ങം, കുട്ടമത്തു അയ്യത്തു വറുഗീസ് തോമ്മാ രൂ ഫ. വൃ൭കന്നി, റി. കെ. ചാക്കോവാദ്ധ്യാർതുണ്ടിയത്തു രൂ ഫ. വൃ൭തുലാം, കോഴഞ്ചേരി. കൊട്ടോംമണ്ണിൽ പീലി രൂ ഫ. വൃ൭ ചിങ്ങം, ചെട്ടികുളങ്ങര. കാഞ്ഞിക്കൽ യോഹന്നാൻ രൂ ഫൾ. വൃൗ മീനം, മീനത്തേതിൽ പുത്തൻപുരയ്ക്കൽ ഇടിച്ചാണ്ടി രൂ ൨. വൃ൭ ചിങ്ങം, കായങ്കുളം. തെക്കുട്ടക്കത്തു കൊച്ചുകുഞ്ഞു രൂ ഫ. വൃ൭ തുലാം, ചെറുകോൽ. മണ്ടുവേലിൽ ഉമ്മൻ രൂ ഫ. വൃൗകർക്കടകം, വല്ല്യത്താച്ചിയിൽ അയിപ്പ് ക ഫൾ. വൃ൭ തുലാം, രാമനയ്യത്തു അയിപ്പ് ക ഫൾ. വൃ൭ചിങ്ങം, തോപ്പിൽ കുഞ്ഞ് ക ഫ. വൃ൭ കന്നി, ഹരിപ്പാട്ട്. ഈപ്പൻ എബ്രഹാം ക ൨ വൃ൭ചിങ്ങം, മേപ്പാട്ടു. മഞ്ഞാടെ കുര്യൻ ക ഫൾ. വൃൗഇടവം, വെണ്മണി മിവ്യശ്രീ തെങ്ങിൽ അച്ചൻ ക ഫൾ. വൃൗ മേടം, പള്ളത്തു ചിറയ്ക്കാട്ടു ഉമ്മൻ ക ഫൾ. വൃൗ ഇടവം, പള്ളിപ്പാട്ടു. പണ്ടാരത്തിൽ പടീററതിൽ കിയ്യാൻ ക ഫൾ. വൃൗ മേടം, കോയിപ്പുറമ്പിൽ ഈപ്പൻ ക ഫൾ. വൃൗ മിഥുനം.

(തുടരും)

# മലങ്കരസഭാതാരക



കൎത്രിശാ! നീ, പറോവിന്നടിമയതു ലയംചെയ്യുതാം നിൻജനത്തിൻ-
കൎത്താവായിട്ടയത്തീട്ടഥ പരമപദേ, മോശയെച്ചേൎത്തനാളിൽ
കൎത്താവാം യോശുവായ്ക്കായ് നിരുപമഗുണമേ! നൽകിയോണം കനിഞ്ഞി
കൎത്താൻ തീത്തൂസ് ദ്വിതീയന്നധികമരുളണേ, നവ്യമാം നൽവരത്തെ.

റി. സി. ചാക്കോ.



## നി. വ. ദി. ശ്രീ. മാത്തോമ്മാ തീത്തൂസ് ദ്വിതീയൻ മെത്രാപ്പോലീത്താ തിരുമേനിയുടെ സിംഹാസനാരോഹണം.

യാക്കോബ്യക്ക് പ്രവേശം ഇല്ലാത്തതും നമ്മുടെ സ്വന്ത കൈവശത്തിലിരിക്കുന്നതുമായ പുരാതന സുറിയാനിപ്പള്ളികളിൽ ഒന്നായ കോഴഞ്ചേരി പള്ളിയിൽ വച്ച് വ. ദി. ശ്രീ. വികാരിജനറാൽ അയ്പു തോമ്മാകത്തനാർ അവർകളുടെ ക്ഷണം അനുസരിച്ച് കഴിഞ്ഞ തുലാം ൨൦ാംനു- നമ്മുടെ സഭയുടെ ഒരു പ്രതിനിധിയോഗം കൂടി. മലബാറിന്റെ നാനാഭാഗങ്ങളിൽ നിന്നും വന്നിരുന്ന ഇടവകപ്രതിപുരുഷന്മാരെക്കൊണ്ടു പള്ളി നിറഞ്ഞിരുന്നു. നമ്മുടെ സഭയിലെ അപ്പോസ്തോലിക സിംഹാസനത്തിന്മേൽ വാണിരുന്ന മേലദ്ധ്യക്ഷർ തിരുമനസ്സിലെ വിയോഗത്താൽ ഒഴിഞ്ഞിരിക്കുന്ന സിംഹാസനത്തിൽ സഫ്രഗ്ഗൻ മെത്രാപ്പോലീത്താ തിരുമേനിയെ ആരോഹണം ചെയ്യിക്കയെന്നതായിരുന്നു യോഗത്തിന്റെ ഉദ്ദേശം. ഇതിലേക്കായി ഒരു പ്രത്യേക ശുശ്രൂഷക്രമം ഉണ്ടാക്കിയിരുന്നു. ശുശ്രൂഷക്കിടയിൽ തിരുമേനിയുടെ സ്ഥാത്തിക്കോൻ വായിച്ചു. മാൎത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരോഹണം ചെയ്യണമെന്ന് തിരുമേനിയോടു മാൎത്തോമ്മാ സുറിയാനിസമുദായം അപേക്ഷിക്കുന്നു എന്നു വികാരി ജനറാൽ അവർകൾ സമുദായ പ്രതിനിധി എന്ന നിലയിൽ പ്രസ്താവിക്കയും അദ്ദേഹവും മലങ്കരയുള്ള ഏററം പുരാതന ഇടവകയുടെ (നിരണം) വികാരിയും കൂടി തിരുമനസ്സിലെ കൈമുത്തിയശേഷം തിരുമേനിയെ എഴു

ന്നേല്പിച്ച് പ്രത്യേകം തയ്യാറാക്കപ്പെട്ടിരുന്ന സിംഹാസനത്തിന്മേൽ ഇരുത്തുകയും ചെയ്തു. പിന്നീട് പട്ടക്കാർ തിരുമേനിയെ സിംഹാസനത്തിന്മേൽ ഉയർത്തി ഒക്സിയോസ് ചൊല്ലി. അപ്പോൾ തിരുമേനിയുടെ കണ്ണുകളിൽനിന്നു ഇടമുറിയാതെ ഒഴുകിക്കൊണ്ടിരുന്ന അശ്രുധാരകൾ അവിടുത്തെ മനോവികാരങ്ങളെ വെളിപ്പെടുത്തി. പിന്നീടു കണ്ണുനീരോടും ഗൽഗദശബ്ദത്തോടുംകൂടെ ഹൃദയംഗമമായ ഒരു ചെറിയ പ്രസംഗം പറകയുണ്ടായി. അതു ജനങ്ങളുടെ ഹൃദയങ്ങളെ വല്ലാതെ ഇളക്കി. ആ സമയത്തു അശ്രുകണങ്ങൾ പൊഴിക്കാതെ കഴിച്ചുകൂട്ടിയവർ ചുരുക്കമായിരുന്നെന്നാണ് തോന്നുന്നത്. പ്രസംഗശേഷം പ്രാർത്ഥനകളോടുകൂടെ യോഗം അവസാനിപ്പിച്ചു.

ഇങ്ങിനെയൊരു സംഗതി മുമ്പു നടത്തിയിട്ടില്ല. ഇതു ആത്മീയമായ ഒരു സ്ഥാനംകൊടുപ്പല്ല. ആത്മീയമായ എല്ലാ സ്ഥാനവും ഇദ്ദേഹത്തിനു മുമ്പേതന്നെ കൊടുക്കപ്പെട്ടതാണ്. മാർത്തോമ്മാ സുറിയാനിസമുദായത്തിന്റെ മേൽ ഒരു മേലദ്ധ്യക്ഷന്നടുത്ത സർവ്വാധികാരവും പ്രസ്തുത സഭ അദ്ദേഹത്തിന് ഈ യോഗത്തിൽ വച്ചു നൽകുകയാണ് ചെയ്തത്. സ്ഥാനാഭിഷേകം [Consecration] ഒന്നുമാത്രമെയുള്ളു എന്നാണ് എല്ലാ എപ്പിസ്കോപ്പൽ സഭകളുടെയും ഉപദേശം. ഇനിയും ഇദ്ദേഹത്തിന്റെ ജീവചരിത്രം സംബന്ധിച്ചു രണ്ടു വാക്കുകൂടെ പറയേണ്ടിയിരിക്കുന്നു.

മത്തൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ കനിഷ്ഠസഹോദരപുത്രനായ ഈ തിരുമേനി ൧൦൩൮ മേടം വ൩൦ാംന- ജനിച്ചു. കോട്ടയം കോളേജിലും തിരുവനന്തപുരം മഹാരാജാസ് ഹൈസ്കൂളിലും വിദ്യാഭ്യാസനം ചെയ്തു. ൧൦൬൭ മകരം ൩ാം തീയതി മാർ തോമ്മസ് അത്താനാസ്യോസ് മെത്രാപ്പോലിത്തായിൽ നിന്ന് ശെമ്മാശ്ശുപട്ടം കൈക്കൊണ്ടു. പിന്നീടു കോട്ടയത്തു സി. എൻ. ഇൻസ്റ്റിറ്റ്യൂഷ്യനിൽ വൈദികശാസ്ത്രം അഭ്യസിക്കയും പരേതനായ ചെറുകര പീലിപ്പോസ് മല്പാൻ ഉലശേരിൽ യോസേഫ് മല്പാൻ എന്നീ മഹാന്മാരിൽ നിന്ന് സുറിയാനിഭാഷാഭ്യസനം ചെയ്കയും ചെയ്തശേഷം കാലംചെയ്ത മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനിയിൽ നിന്നു ൧൦൬൯ മിഥുനം ൨൩ാം തീയതി കശീശസ്ഥാനം കൈക്കൊണ്ടു. മലങ്കരസഭ ഇദ്ദേഹത്തെ മേലദ്ധ്യക്ഷസ്ഥാനത്തേക്ക് തിര

ഞെട്ടുകയും അതനുസരിച്ച് തൊഴിയൂർ ഇടവകയുടെ നി. വ. ദി. ശ്രീ. മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ൧൦൭൪ വൃശ്ചികം ൨൰ാംതിയതി മാരാമണ്ണുപള്ളിയിൽ വച്ച് ഇദ്ദേഹത്തെ റമ്പാനായി പ്രതിഷ്ഠിക്കയും കാലംചെയ്ത മാത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനിയും മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനിയും കൂടി പുത്തങ്കാവു പള്ളിയിൽവച്ച് മേല്പട്ടക്കാരനായി സ്ഥാനാഭിഷേകം ചെയ്കയും ചെയ്തു.

കാലംചെയ്ത വലിയ തിരുമേനിക്ക് അന്നുമുതൽ ഇദ്ദേഹം ഒരു വലിയ സഹായമായി ഭവിക്കയാൽ അവിടുത്തേക്ക് വളരെ സ്വസ്ഥത ലഭിച്ചു. എവിടെ പോകുവാനും എന്തു വ്യവസ്ഥ ചെയ്‌വാനും ഈ തിരുമേനിക്ക് ഒരു മടിയുമില്ലായിരുന്നു. ഇദ്ദേഹം കഴിഞ്ഞ ൧൦ കൊല്ലങ്ങൾക്കിടയിൽ ഒരു മാസം എങ്കിലും സ്വസ്ഥത എടുത്തിട്ടുണ്ടോ എന്നു സംശയമാണ്. എപ്പോഴും സഞ്ചാരത്തിൽ തന്നെയാണ് ഈ സംവത്സരങ്ങൾ കഴിച്ചുകൂട്ടിയിട്ടുള്ളത്. അനേക ഇടവകകളിലെയും ഏർപ്പാടുകൾ അശേഷം രൂപവും തെക്കുവടക്കുമില്ലാതെ കുഴഞ്ഞു കിടന്നിരുന്നതെല്ലാം വളരെ പ്രയാസപ്പെട്ട് ശരിപ്പെടുത്തിയിട്ടുണ്ട്. കോട്ടയം മാത്തോമ്മാ സിമ്മനാരി ഈ സ്ഥിതിയിൽ വരുത്തേണ്ടതിലേക്കായി അവിടുന്ന് സഹിച്ച കഷ്ടപ്പാടുകൾ ഒട്ടും ചില്ലറയല്ല. വലിയ തിരുമേനിയുടെ നേരെ ഇദ്ദേഹം അതിയായ ഭക്തിയും കീഴ്‌വഴക്കവും പ്രദർശിപ്പിച്ചിരുന്നു. അവിടുത്തെ ശാസനകളെ എത്രയും തൃപ്തിയോടും വലിയ ഭയത്തോടും കൂടെ സ്വീകരിക്ക പതിവായിരുന്നു. ഈ തിരുമനസ്സുകൊണ്ട് വലിയ തിരുമേനിയുടെ കല്പനപ്രകാരം സ്വന്തകൈകൊണ്ട് ൨൩ പള്ളികൾ പ്രതിഷ്ഠിച്ചിട്ടുണ്ട്. ¶

കാലംചെയ്ത വലിയ തിരുമേനിയും ഇദ്ദേഹവും കൂടി ൧൦ പള്ളികൾ പ്രതിഷ്ഠിച്ചിട്ടുണ്ട്. § വേറെ ഒട്ടുവളരെ പള്ളികൾ

---

¶ ചിറപ്പുള്ളി ഹോറേബ്, കാനം, തലവടി സെൻറുജോൺ, കുറിയന്നൂർ ശാലേം, ആറാട്ടുപുഴ? — see note

§ നാകപുരം ബെതേൽ, മേപ്രാൽ, റാന്നി, കുമരമ്പേരൂർ, ചെപ്പാട്, വെണ്മണി, കണ്ണമംഗലം, കോഴിക്കോട്ട ആത്താറ, കങ്ങഴകുളം.

ക്കു കുരിശുവച്ചു കുർബാന ചൊല്ലിയിട്ടുണ്ട്. കഴിഞ്ഞ ഏതാനും കൊല്ലങ്ങൾക്കിടയിൽ നമ്മുടെ സഭ വളരെ ശക്തിപ്പെടുകയും വൎദ്ധിക്കയും ചെയ്തിരിക്കുന്നു. ഇനിയും ഇടവകപ്പട്ടക്കാരും ജനങ്ങളും ഒത്തൊരുമിച്ച് ദൈവാശ്രയത്തോടും കീഴവഴക്കത്തോടും കൂടെ പ്രവൎത്തിക്കുന്നതായാൽ നമ്മുടെസഭ ഏതാനുംകൊല്ലങ്ങൾക്കിടയിൽ പൂൎവ്വാധികം ആശ്ചൎയ്യകരമായ അഭ്യുന്നതിയെ പ്രാപിക്കുമെന്നുള്ളതിന് സന്ദേഹമില്ല. അതിലേക്കായി സൎവ്വവല്ലഭനായ സകലേശ്വരനെ പ്രാൎത്ഥിച്ചുകൊണ്ട് ഈ പ്രസംഗം ഇവിടെ ഉപസംഹരിക്കുന്നു.



മലങ്കരശ്ലീഹായിക്കടുത്ത സിംഹാസനത്തിന്റെ
രണ്ടാമത്തെ തീത്തൂസ് എന്ന മാൎത്തോമ്മാ
മെത്രാപ്പോലീത്താ എഴുത്തു.

മൂറ

നമ്മുടെ സമുദായത്തിൽപെട്ട സകലപള്ളികളുടെയും വികാരിമാരും ദേശത്തുപട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നമ്മുടെ പിതാവായ ദൈവത്തിൽ നിന്നും കൎത്താവും രക്ഷിതാവും ആയ യേശുമശിഹായിൽ നിന്നും ആശ്വാസപ്രദനായ റൂഹാദക്കുദിശായിൽ നിന്നും കൃപയും സമാധാനവും സകല അനുഗ്രഹങ്ങളും നിങ്ങളുടെമേൽ സദാ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

മലങ്കരശ്ലീഹായിക്കടുത്ത സിംഹാസനത്തിന്മേൽ വാണിരുന്ന എത്രയും പെരികെ ബഹുമാനപ്പെട്ട തീത്തൂസ് മാൎത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ ദേഹവിയോഗം സംബന്ധിച്ചും മറ്റും കഴിഞ്ഞ മാസം ൯-ാംനു നാം അയച്ചിരുന്ന കല്പനയാൽ വിവരം നിങ്ങൾ എല്ലാവരും ഗ്രഹിച്ചിരിക്കുന്നതാണല്ലൊ.

അതേ തീയതിയിൽ തന്നെ നമ്മുടെ വികാരി ജനറാൾ അവർകൾ അയച്ചിരുന്ന സൎക്കുലർ അനുസരിച്ച ൲൮൰൫-നു കൊല്ലം ൲൯൱൯ തുലാം ൨൰-ാംനു വെള്ളിയാഴ്ച കോഴഞ്ചേരി പള്ളിയിൽ കൂടിയ നമ്മുടെ സമുദായത്തിന്റെ പ്രതിനിധി സഭയിൽവച്ച മലങ്കരശ്ലീഹായിക്കടുത്ത സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ ആയി നമ്മെ സ്ഥാനാരോഹണം ചെയ്തിച്ചിരിക്കുന്ന വിവരം നിങ്ങളെ എല്ലാവരെയും തീൎച്ചപ്പെടുത്തുന്നതിനായി ഈ കല്പന അയക്കുന്നതാകുന്നു.

കൎത്താവിൽ നമ്മുടെ വാത്സല്യമുള്ളവരെ, കാലംചെയ്ത മേത്രാപ്പോലീത്താ തിരുമേനിയാൽ, നിങ്ങളുടെ തിരഞ്ഞെടുപ്പും അപേക്ഷയും അനുസരിച്ച ൲൭൰ വൃശ്ചികം ൨൫-ാം നു നാം എപ്പിസ്കോപ്പാസ്ഥാനത്തേക്കു പ്രതിഷ്ഠിക്കപ്പെട്ടതു മുതൽ ഈ കഴിഞ്ഞ പതിനൊന്നു സംവത്സരകാലം നമ്മുടെ പൊതുസമുദായ സംബന്ധമായും ഓരോ ഇടവകസംബന്ധമായും നിങ്ങളുടെ ഇടയിൽ ദൈവം നമുക്കു നൽകിയ പ്രാപ്തിക്കനുസരണമായി പലതും നാം നടത്തുകയും നടത്തിക്കുകയും ചെയ്തിട്ടുള്ളതിൽ നമ്മുടെ ബലഹീനത നിമിത്തം പല ന്യൂനതകളും ഉണ്ടായിരിക്കാമെന്നു നാം സമ്മതിക്കയും അവയാൽ നിങ്ങളെ പൊതുവെയൊ ആളാംപ്രതി വല്ലവരെയുമൊ വ്യസനിപ്പിക്കയും മുറിപ്പെടുത്തുകയും ചെയ്തിട്ടുണ്ടെന്നു നിങ്ങളിൽ വല്ലവൎക്കും തോന്നു

ന്നെങ്കിൽ അവയെല്ലാം ക്ഷമിക്കേണമെന്നു നമ്മുടെ കർത്താവിന്റെ നാമത്തിൽ നിങ്ങളോടു നാം അപേക്ഷിക്കയും ചെയ്യുന്നു.

കർത്താവിൽ പ്രിയപ്പെട്ടവരെ, നിങ്ങളുടെ ആവശ്യവും തിരഞ്ഞെടുപ്പും അനുസരിച്ചു ഈ ഗൌരവമേറിയ സ്ഥാനത്തേക്കു നാം പ്രവേശിപ്പിക്കപ്പെട്ടിരിക്കുന്നു എന്നല്ലാതെ ഒന്നുകൊണ്ടും നാം ഇതിനു യോഗ്യതയൊ പ്രാപ്തിയോ ഉള്ളവൻ എന്ന് നമ്മെക്കുറിച്ചുതന്നെ വിചാരിക്കുന്നില്ല. നമ്മുടെ ഓർമ്മയിലും അറിവിലും പെട്ടിടത്തോളം ഈ ശ്ലീഹൈക സിംഹാസനത്തെ അലങ്കരിച്ചിരുന്ന നമ്മുടെ പൂർവ്വഗാമികളായ വന്ദ്യപിതാക്കന്മാരോടു ഒന്നിലും നമ്മെ താരതമ്യപ്പെടുത്തുവാനില്ലെന്നു നമുക്കു ആഴമായ ബോധമുള്ളതുമാണ്. എങ്കിലും വിക്കനായ മോശയെക്കൊണ്ടു തന്റെ ജനമായ ഇസ്രായേലിനെ നടത്തിച്ച സർവ്വശക്തനായ ദൈവത്തിന്റെ തൃക്കൈകളിൽ നമ്മുടെ സകല ബലഹീനതകളോടും അയോഗ്യതകളോടും കൂടെ നമ്മെതന്നെ നാം ഭരമേല്പിച്ചിരിക്കുന്നു. ദൈവ തിരുസഭയുടെ വിശ്വാസമുള്ള പ്രജകളും പട്ടക്കാരുമാകുന്ന നിങ്ങളുടെ താല്പര്യമേറിയ പ്രാർത്ഥനയുടെ മറുപടിയായി ഈ ഉന്നതസ്ഥാനത്തിന്റെ ഭാരവും ഗൌരവവു ഏറിയ ചുമതലകളെ ദൈവത്തിന്റെ മഹത്വത്തിനും തന്റെ തിരുസഭയുടെ ക്ഷേമത്തിനും യോഗ്യമായ വിധത്തിൽ നിർവ്വഹിക്കുന്നതിനാവശ്യപ്പെട്ട ജ്ഞാനവും, ശക്തിയും മറ്റെല്ലാ കൃപാവരങ്ങളും ഉയരത്തിൽ നിന്ന് വെളിച്ചങ്ങളുടെ പിതാവായവങ്കൽ നിന്നുതന്നെ നമ്മുടെ മേൽ വർഷിപ്പിക്കപ്പെടുമെന്നു നാം വിശ്വസിക്കയും ചെയ്യുന്നു.

ആകയാൽ നിങ്ങളോടുള്ള നമ്മുടെ പ്രധാനമായ അപേക്ഷ നമ്മുടെ ദൈവം തന്റെ പരിശുദ്ധാത്മാവിനെ നമ്മുടെമേൽ ധാരാളമായി പകർന്നു നമ്മുടെമേൽ വെക്കപ്പെട്ടിരിക്കുന്ന ഭാരവും സാരവും ഏറിയ ചുമതലകളെ യഥായോഗ്യം നിർവ്വഹിക്കുന്നതിനു നമ്മെ പ്രാപ്തിപ്പെടുത്തുന്നതിനായി നിങ്ങൾ എല്ലാവരും ദിനംപ്രതി രഹസ്യപ്രാർത്ഥനകളിലും കുടുംബപ്രാർത്ഥനകളിലും എല്ലാ ദൈവാരാധനക്കൂട്ടങ്ങളിലും നമുക്കുവേണ്ടിയും അങ്ങനെതന്നെ ഈ മഹത്തേറിയ ജോലിയിൽ നമ്മെ സഹകരിക്കേണ്ടവരായ നമ്മുടെ സഭയിലെ സകല ദൈവശുശ്രൂഷക്കാർക്കുവേണ്ടിയും എരിവേറിയ പ്രാർത്ഥന വിശ്വാസത്തോടും മുട്ടിപ്പായും നമ്മുടെ ദൈവത്തിന്റെ കൃപാസനത്തിങ്കൽ കഴിക്കുന്നവരായിരിക്കണമെന്നത്രെ.

ഇതു കൂടാതെയും നിങ്ങളെ രക്ഷക്കു ജ്ഞാനികളാക്കുവാനും നമ്മുടെ രക്ഷിതാവായ യേശുമിശിഹായിൽ സ്ഥിരപ്പെടുത്തി വീഴ്ചകൂടാതെ കാത്തുകൊൾവാനും സകല തിരഞ്ഞെടുക്കപ്പെട്ടവരോടും കൂടെ ഓഹരി കണ്ടെത്തുന്നതിന് പ്രാപ്തരാകുവാനും മതിയാകുന്ന നമ്മുടെ കർത്താവിന്റെ കൃപയുടെ വചനത്തിന്റെ ധ്യാനത്തിലും പഠനത്തിലും ദൈവത്തോടുള്ള പ്രാർത്ഥനയിലും നിങ്ങൾ സ്ഥിരപ്പെട്ടിരിക്കയും അഭിവൃദ്ധിപ്പെട്ടുവരികയും ചെയ്യണമെന്നുള്ളതു എത്രയും പ്രധാനമായി നിങ്ങളെ ഓർമ്മിപ്പിക്കേണ്ടുന്ന വേറൊരു സംഗതിയാണ്.

ഇതിനു ദിനംപ്രതി കുറഞ്ഞപക്ഷം രണ്ടുപ്രാവശ്യം ഓരോരുത്തർ തനിച്ചു തനിച്ചും ഒരോ കുടുംബങ്ങൾ ഒന്നിച്ചുകൂടിയും ദൈവവചനം വായിക്കയും സ്തോത്രകീർത്തനങ്ങൾ പാടുകയും പ്രാർത്ഥിക്കയും ചെയ്യണമെന്നുള്ളതു നിശ്ചയമാക്കിവെക്കയും യാതൊരു കാരണംകൊണ്ടും ഇതിനു വീഴ്ച വരുത്താതിരിപ്പാൻ കരുതിക്കൊള്ളുകയും ചെയ്യേണ്ടതാണ്.

അങ്ങിനെ തന്നെ ദൈവാരാധനക്കും തിരുവചനത്തിന്റെ ശുശ്രൂഷയിൽ സംബന്ധിക്കുന്നതിനുമായി ഞായറാഴ്ചകളിലും നിശ്ചയിക്കപ്പെട്ട പെരുനാളുകളിലും

മററു പ്രത്യേക ദിവസങ്ങളിലും യോഗംകൂടുന്ന കാൎയ്യത്തിൽ യാതൊരുദാസീനതയും കാണിക്കാതെ എല്ലാവരും അതിൽ ജാഗ്രതയും തീക്ഷ്ണതയുമുള്ളവരായിരിക്കേണ്ടതും പട്ടക്കാർ ടി കാൎയ്യത്തിൽ പ്രത്യേകം നിഷ്കർഷ ചെയ്യേണ്ടതും ആകുന്നു.

വീണ്ടും നമ്മുടെ വാത്സല്യമുള്ളവരെ, നമ്മുടെ ഇടവകകളിൽ ജനങ്ങൾ തമ്മിലും പട്ടക്കാൎക്കും ജനങ്ങൾക്കും ഇടയിലും കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഭിന്നങ്ങളും ഛന്ദപക്ഷങ്ങളും ആത്മാംപ്രതിയുള്ള അനുഗ്രഹത്തിനും പൊതുവെയുള്ള ക്ഷേമാഭിവൃദ്ധികൾക്കും ഹാനികരമായിട്ടുള്ളതാണെന്നു ഓൎത്തുകൊണ്ടു ഒരോരുത്തരും സ്വേച്ഛകളെ നിവൎത്തിക്കുന്നതിനൊ സ്വാഭിപ്രായങ്ങളെ പ്രബലപ്പെടുത്തുന്നതിനൊ ശ്രമിക്കുന്നവരാകാതെ എല്ലാവരും അന്യോന്യം സ്നേഹത്തിൽ ഐക്യപ്പെട്ടും താന്താങ്ങളെ താഴ്ത്തുന്നതിനും മററുള്ളവരെ ഉയൎത്തുന്നതിനും സമ്മതമുള്ളവരും തമ്മിൽ തമ്മിൽ ക്ഷമിക്കുന്നവരും പൊതുഗുണത്തെ തന്നെ കാംക്ഷിക്കുന്നവരും ആയിരിക്കണമെന്നു കൂടെ ഈ അവസരത്തിൽ നിങ്ങളെ നാം ഓൎമ്മപ്പെടുത്തുന്നു.

ദുൎഘടമായതും, ആവശ്യങ്ങളും ദാരിദ്ര്യവും വൎദ്ധിച്ചിരിക്കുന്നതും ആയ ഈ കാലത്തു നമ്മുടെ സഭയുടെ പ്രധാനനേതൃത്വം കയ്യേററിരിക്കുന്ന ബലഹീനനായ നമ്മോടു നമ്മുടെ പട്ടക്കാരും ഇടവകകളിലും ദേശങ്ങളിലും പ്രാധാന്യം വഹിക്കുന്ന ജനങ്ങളും യോജിച്ചു സഹകരിക്കുമെങ്കിൽ നമ്മുടെ പാവപ്പെട്ടതെങ്കിലും ദൈവത്താൽ പ്രിയപ്പെട്ട സഭ ദൈവകൃപയാൽ നാൾക്കുനാൾ ആത്മികമായും ലൌകികമായും അഭിവൃദ്ധിയെ പ്രാപിച്ചുവരുമെന്നു നമുക്കു പ്രത്യാശയും ധൈൎയ്യവും ഉള്ളതാകുന്നു.

നമ്മുടെ പ്രിയപ്പെട്ടവരെ, സകല ഭരണവും അനുസരണംകൊണ്ടു മാത്രം സഫലമാകുന്നതും, ദൈവസഭയുടെ അദ്ധ്യക്ഷന്മാൎക്കു സിവിൽ ക്രിമനൽ അധികാരങ്ങൾ ഇല്ലാത്തതും ആകയാൽ നിങ്ങളുടെ ദൈവികമായ മുറ എന്നോൎത്തു സ്നേഹം നിമിത്തവും മാത്രം അവരെ അനുസരിക്കേണ്ടതാണെന്നു അറിഞ്ഞുകൊള്ളണം. നമ്മുടെ സമുദായാലോചനാസഭയുടെയും മാനേജിംഗ് കമ്മട്ടിയുടെയും നിശ്ചയങ്ങളും നമ്മുടെ കല്പനകളും നമ്മുടെ വികാരിജനറാൾ മുതലായ ഭാരവാഹികളുടെ തീരുമാനങ്ങളും എല്ലാകാൎയ്യത്തിലും അനുസരിക്കുന്നതിൽ ഇടവക യോഗങ്ങളും പ്രാൎത്ഥനയോഗങ്ങളും ഓരോ സഭാംഗങ്ങളും സന്നദ്ധരായിരിക്കുന്നില്ലെങ്കിൽ നമ്മുടെ സഭയ്ക്കു യാതൊരു ക്ഷേമവും ഐശ്വൎയ്യവും ഉണ്ടാകുന്നതല്ലെന്നും മേലദ്ധ്യക്ഷന്മാൎക്കും കീഴിലുള്ള ഭാരവാഹികൾക്കും തങ്ങളുടെ കൃത്യങ്ങളെ നിൎവ്വഹിക്കുവാൻ യാതൊരു കഴിവും ഇല്ലാതിരിക്കുമെന്നുള്ള വാസ്തവം പ്രത്യേകം നിങ്ങളെ എല്ലാവരെയും നമ്മുടെ ഭരണത്തിന്റെ ഈ പ്രാരംഭകാലത്തു തന്നെ ഓൎമ്മിപ്പിച്ചു വെക്കേണ്ടതു ആവശ്യമെന്നു നമുക്കു തോന്നുന്നു.

തീൎച്ചക്കു വാത്സല്യമുള്ളവരെ നമ്മുടെ പ്രധാന ഇടയനാകുന്ന മിശിഹാതമ്പുരാൻ വെളിപ്പെടുന്ന സമയത്തു നാമും നമ്മുടെ കയ്ക്കീഴിൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്ന തന്റെ വിലമതിക്കപ്പെടാവതല്ലാത്ത ആട്ടിൻകൂട്ടമാകുന്ന നിങ്ങളെല്ലാവരും ഒരുമിച്ചു തന്റെ തിരുസന്നിധിയിൽ മുഖപ്രസാദത്തോടുകൂടെ കാണപ്പെടുകയും "എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ വരുവിൻ ലോകാരംഭംമുതൽ നിങ്ങൾക്കൊരുക്കപ്പെട്ടിരിക്കുന്ന രാജ്യം അവകാശമായി അനുഭവിച്ചുകൊൾവിൻ" എന്ന് അരുളിചെയ്യുന്ന ഇമ്പകരമായ ശബ്ദം കേട്ടു നമ്മുടെ കൎത്താവിന്റെ സന്തോഷത്തിലേക്കു പ്രവേശിക്കയും ചെയ്വാൻതക്കവണ്ണം നമ്മുടെ ദൈവം തന്റെ അപരിമിതമായുള്ള കൃപയാൽ നമുക്ക് ഒരോരുത്തൎക്കും സംഗതിവരുത്തുമാറാകട്ടെ എന്നുള്ള പ്രാൎത്ഥനയോടു കൂടെ ഈ കല്പന ഇവിടെ അവസാനിപ്പിക്കുന്നു.

നമ്മുടെ ദൈവം നിങ്ങളെ എല്ലാവരേയും ആളാംപ്രതിയും കുടുംബംകുടുംബമായും യോഗംയോഗമായും അനുഗ്രഹിച്ചു നിങ്ങളുടെ കച്ചവടങ്ങളേയും കൃഷികളേയും നിങ്ങളുടെ സകല വസ്തുവകകളെയും സമൃദ്ധിയാക്കിത്തരുമാറാകട്ടെ.

പിതാവും പുത്രനും വിശുദ്ധറൂഹായുമാകുന്ന ത്രീയേകദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളോടു കൂടെയും നിങ്ങളുടെ ഇടയിലും ഉണ്ടായിരുന്നു സകല ദുഷ്പ്രവൃത്തികളിൽ നിന്നും നിങ്ങളെ കാത്തുമറച്ചു എല്ലാ നല്ലദാനങ്ങൾക്കും നിങ്ങളെ യോഗ്യതയുള്ളവരും പാത്രങ്ങളുമാക്കിത്തീർക്കുമാറാകട്ടെ.

എന്നു

൧൯൦൯-ാം കൊല്ലം ൧൦൮൫ വൃശ്ചികം ൨-ാം

തിരുവല്ലാ സിമ്മനാരിയിൽ നിന്നു

---

# ഒരു വേദാദ്ധ്യായനം

[കഴിഞ്ഞ കെസ്വിക്ക് മഹായോഗത്തിൽ റവ. ഹ്യൂബേർട്ടു ബ്രൂക്ക് എം. എ. പറഞ്ഞതു]

ഇനിയും നാം കുറേക്കൂടെ കടന്നു നോക്കുന്നു എങ്കിൽ കർത്താവിന്റെ വരവു തന്നെയും തന്റെ ശിഷ്യന്മാരെ മാത്രമല്ല തന്റെ ജനമായ ഇസ്രായേലിനെ കൂടെ സംബന്ധിക്കുന്നതാണെന്നു കാണാം. ഇതു ഇസ്രായേലിന്റെ വീണ്ടെടുപ്പിന്റെയും യഥാസ്ഥാനത്തിന്റെയും സമയമാകുന്നു. നാം ആദ്യം വായിച്ച ഭാഗത്തു ശിഷ്യന്മാർ കർത്താവിനോടു "കർത്താവെ ഈ കാലത്തിലൊ നീ ഇസ്രായേലിനു രാജ്യം യഥാസ്ഥാനപ്പെടുത്തിക്കൊടുക്കുന്നതു?" എന്നു ചോദിച്ചു. 'യഥാസ്ഥാനപ്പെടുത്തുക' എന്ന വാക്കു ഇസ്രായേലിനെ ഒരു ജനമായിട്ടും ജാതിയായിട്ടും രക്ഷിക്കുന്നതിനെ കാണിക്കുന്നതാണു്. അതു പഴയനിയമത്തിന്റെ ഗ്രേക്കുതർജ്ജമയിൽ കൂടക്കൂടെ അപ്രകാരം ഉപയോഗിച്ചിരിക്കുന്നു. ഇസ്രായേൽ ജാതിയെ ഭൂമിയിൽ ഒരു തെരിഞ്ഞെടുക്കപ്പെട്ട ജാതിയായിട്ടു അവരുടെ സ്വന്ത സ്ഥലത്തേക്കു തിരിച്ചുവരുത്തുമെന്നു യറമിയായുടെ ലിഖിതങ്ങളിൽ പറഞ്ഞിരിക്കുന്നു. റോമാ ൧൧; ൨൬-ൽ "ഇപ്രകാരം ഇസ്രായേൽ എല്ലാം രക്ഷിക്കപ്പെടും" എന്നു പറഞ്ഞപ്പോൾ പൌലൂസ് അപ്പോസ്തോലൻ ഉദ്ദേശിച്ചിരിക്കുന്നതും ഇതു തന്നെയാണു്. അതായതു ഇസ്രായേലിന്റെ വീണ്ടെടുപ്പും യഥാസ്ഥാനവും. ഇതു നിങ്ങൾ ഓർത്തുകൊള്ളാമെങ്കിൽ ചില ആത്മാക്കൾ അകപ്പെടുന്നതായ ഒരു തെറ്റിൽ നിന്നു അതു നിങ്ങളെ രക്ഷിക്കും. പ്രവൃ; ൩-ൽ "ദൈവം ലോകാരംഭം മുതൽ തന്റെ വിശുദ്ധ പ്രവാചകന്മാരുടെ വായികൊണ്ടു അരുളിച്ചെയ്തതു ഒക്കെയും യഥാസ്ഥാനപ്പെടുന്ന കാലങ്ങൾ" എന്നു പത്രോസു പറഞ്ഞിരിക്കുന്നു. ചില ആത്മാക്കൾ തങ്ങളുടെ മനസ്സിലെ അഭിപ്രായത്തോടു യോജിക്കുന്നതിനു അതിനു ചേരുന്നിടത്തോളമുള്ള വാക്കുകളെ എടുത്തുകൊണ്ടു "എല്ലാം യഥാസ്ഥാനപ്പെടുത്തും" എന്നു പറഞ്ഞിട്ടുണ്ടല്ലൊ. അതുകൊണ്ടു എല്ലാവരും, അതായതു എല്ലാ നഷ്ടപ്പെട്ട പാപികളും ക്രിസ്തുവിനെ തള്ളിക്കളഞ്ഞുംകൊണ്ടു നന്മയെ പകെക്കുകയും തിന്മയെ സ്നേഹിക്കുകയും ചെയ്യുന്ന എല്ലാവരും രക്ഷിക്കപ്പെടും എന്നു പറയാറുണ്ടു്. അങ്ങിനെ ദൈവവചനത്തിൽ പറഞ്ഞിട്ടുണ്ടോ? ഇല്ല. അതിൽ പറയുന്നതു ലോകാരംഭം മുതൽ ദൈവം തന്റെ വിശുദ്ധ പ്രവാചകന്മാരുടെ വായികൊണ്ടു അരുളിച്ചെയ്തതു ഒക്കെയും യഥാസ്ഥാനപ്പെടുവോളം എന്നാണു്. ലോകാരംഭം മുതൽ ഉള്ള വിശുദ്ധ പ്രവാചകന്മാരിൽ ഒരുവനെങ്കിലും ക്രിസ്തുവിനെ മനസ്സോടുകൂടി നിഷേധിക്കുന്നവർ രക്ഷിക്കപ്പെടും എന്നു പറഞ്ഞിട്ടുള്ളതായി കണ്ടുപിടിക്കാമോ? ഒരിക്കലും കഴികയില്ലാ. ക്രിസ്തുവിനെ നിഷേധിക്കുന്ന ആത്മാവിനു അതു എത്രയും ഭയങ്കരമായ സംഗതിയാകുന്നു. അതിനു നേരെ താഴെയുള്ള വാക്യങ്ങൾ നിഷേധിക്കുന്നവരുടെ മേൽ വരുന്ന ശിക്ഷയെ കാണിക്കുന്നവയാകുന്നു. എന്നാൽ പഴയകാലത്തെ അനേക പ്ര

വാചകന്മാർ തുടരെത്തുടരെ ഇസ്രായേലിന്റെ യഥാസ്ഥാനത്തെപ്പറ്റി പ്രവചിക്കയും ഒരു കാലത്തു ദൈവത്തിന്റെ തെരിഞ്ഞെടുക്കപ്പെട്ട ജാതിയായിരുന്നവരും ഇപ്പോഴും തള്ളപ്പെട്ടു കിടക്കുന്നെങ്കിലും തന്റെ പ്രത്യേകജനമായിട്ടു ഇരിക്കുന്നവരുമായ ഇസ്രായേൽ വീണ്ടും തന്റെ തെരിഞ്ഞെടുക്കപ്പെട്ട കൂട്ടമായി തീരുവാൻ പോകുന്നു എന്നു പറകയും ചെയ്യു. അവരെ താൻ സൂക്ഷിച്ചു വെച്ചിരിക്കുന്നതു ഒന്നാമതു നാം ക്രിസ്തുവിനെ നിഷേധിക്കാതെയിരിക്കേണ്ടതിനു ഒരു ആശ്ചൎയ്യകരമായ മുൻകരുതലിന്റെ പാഠം നമ്മെ പഠിപ്പിക്കുന്നതിനാകുന്നു. അതു മാത്രമല്ല, തന്റെ തെരിഞ്ഞെടുക്കപ്പെട്ട ജനമായിട്ടും രക്ഷിക്കപ്പെട്ട കുലമായിട്ടും ഇസ്രായേലിനെ യഥാസ്ഥാനപ്പെടുത്തുകമെന്നുള്ള തന്റെ വാഗ്ദത്തത്തെ നിവൎത്തിക്കേണ്ടതിനു തന്റെ മഹത്വകരമായ മുന്നറിവിൻപ്രകാരം അവരെ താൻ ഒരു പ്രത്യേക ജനമായിട്ടു ഇന്നും സൂക്ഷിച്ചുകൊണ്ടു വരുന്നു. ആ അത്ഭുതമേറിയ ദിവസത്തിൽ എല്ലാ ഇസ്രായേലും രക്ഷിക്കപ്പെടും.

ഡോക്ടർ മക്നീൻ കൎത്താവിന്റെ രണ്ടാമത്തെ വരവിനെപ്പറ്റി നടത്തിയ രസകരമായ പ്രസംഗത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "മനുഷ്യരോടുള്ള ദൈവത്തിന്റെ പെരുമാററങ്ങളിൽ നാലുവിധത്തിലുള്ള പ്രയോഗം വേദവാക്യത്തിൽ കാണുന്നു. ഒന്നാമതു തെരിഞ്ഞെടുക്കപ്പെട്ട ഒരു കുലവും അതിൽ ലോകത്തിൽ നിന്നു വേർപെടുത്തപ്പെട്ടതായി രക്ഷിക്കപ്പെട്ടിരിക്കുന്ന ഒരംശവും ഉണ്ടായിരുന്നു. പിന്നീടു ലോകത്തിൽ നിന്നു തെരിഞ്ഞെടുക്കപ്പെട്ടതായ ഒരു സഭയും അതിൽ രക്ഷിക്കപ്പെട്ടിരിക്കുന്ന ഒരംശവും ഉണ്ടായിരുന്നു. മൂന്നാമതു രക്ഷിക്കപ്പെട്ടിരിക്കുന്നതായ ഒരു കുലമുണ്ടാകയും അതിലുള്ള എല്ലാ ആത്മാക്കളും രക്ഷിക്കപ്പെടുകയും ചെയ്യും. നാലാമതു രക്ഷിക്കപ്പെട്ടിരിക്കുന്ന ഒരു ലോകമുണ്ടാകയും അതിലുള്ള ഓരോ ആത്മാക്കളും രക്ഷിക്കപ്പെടുകയും ചെയ്യും." ഇസ്രായേൽ മൂന്നാം കാലയളവിന്റെ നിവൃത്തിക്കായിട്ടു രണ്ടാം കാലയളവിൽ സൂക്ഷിക്കപ്പെട്ടിരിക്കയാകുന്നു. ലോകം ദൈവവചനത്തിലെ പ്രവചനപ്രകാരം നാലാമത്തേതിന്റെ നിവൃത്തിക്കായിട്ടു രണ്ടിലും മൂന്നിലും സൂക്ഷിക്കപ്പെട്ടിരിക്കയാകുന്നു.

ഇനിയും അതു ഇസ്രായേലിനു സകല കാൎയ്യങ്ങളും യഥാസ്ഥാനപ്പെടുന്ന കാലമായിരിക്കുന്നതുപോലെ ലോകത്തിനു കൎത്താവായ യേശുക്രിസ്തു വെളിപ്പെടുന്ന സമയവുമാകുന്നു. (തെസ്സ ൧; ൭) അവൻ ജ്വാലാഗ്നിയിൽ വെളിപ്പെട്ടുവരും. അപ്പോൾ സകല ലോകവും തന്നെ കാണുകയും താൻ രക്ഷിതാവും ദൈവത്തിന്റെ പുത്രനുമാകുന്നു എന്നു ഒടുവിൽ അറികയും ചെയ്യും.

അവസാനമായിട്ടു നാം ഇരിക്കുന്നതായ ഈ ഭൂമിക്കും നാം വസിക്കുന്നതായ ഈ ലോകത്തിനും അതു പുനൎജ്ജനനത്തിന്റെ ഒരു സമയമാകുന്നു. മത്താ ൧൯; ൨൮ൽ പറഞ്ഞിരിക്കുന്നപ്രകാരം പുനൎജ്ജനനത്തുങ്കലും ൨ പത്രോ: ൩; ൧൩ൽ പറയുന്നപ്രകാരം പുതിയ ആകാശവും പുതിയ ഭൂമിയും ഉണ്ടാകുമ്പോഴും നമ്മുടെ കൎത്താവിന്റെ വരവിന്റെ ഫലമായിട്ടു ഒരു പുതുതാക്കപ്പെട്ട ലോകം ഉണ്ടാകുവാനിരിക്കുന്നു.

ഈ കാൎയ്യങ്ങളെ നമുക്കു വീണ്ടും ഓൎക്കാം. അവ ഓൎപ്പാൻ പ്രയാസമില്ലാത്തവയും ഓൎപ്പാൻ യോഗ്യതയുള്ളവയുമാകുന്നു. കൎത്താവിനെ സംബന്ധിച്ചിടത്തോളം അതു തനിക്കു തിരിച്ചുവരവിന്റെയും പ്രത്യക്ഷതയുടെയും ഭരണത്തിന്റെയും സമയമാകുന്നു. തന്റെ ജനങ്ങളെ സംബന്ധിച്ചിടത്തോളം ഉറങ്ങിപ്പോയവൎക്കു അതു ഉയിൎപ്പിന്റെയും ഉണൎന്നിരിക്കുന്നവൎക്കു മറുരൂപത്തിന്റെയും മേഘത്തിൽ തന്നോടുകൂടി എടുത്തുകൊള്ളപ്പെടുന്നതിന്റെയും തന്നെ വിശ്വസ്തതയോടെ സേവിക്കുന്നവൎക്കു അതു പ്രതിഫലത്തിന്റെയും സമയമാകുന്നു. യഹൂദന്മാൎക്കു അവരുടെ ജാതി യഥാസ്ഥാനപ്പെടുന്നതിന്റെ സമയമാകുന്നു. ലോകത്തിനു കൎത്താവായ യേശുക്രിസ്തു വെളിപ്പെടുന്ന സമയമാകുന്നു. നാം നില്ക്കുന്ന ഈ ഭൂമിക്കു അതു പുനൎജ്ജനനത്തിന്റെ അഥവാ "നീതിവസിക്കുന്ന പുതിയ ഭൂമിയുടെയും പുതിയ ആകാശത്തിന്റെയും" സമയമാകുന്നു.

ഇവ ഇപ്രകാരമിരിക്കെ നാം എങ്ങിനെയുള്ളവരായിരിക്കേണ്ടതാണ്? ഇതു സത്യമാണെങ്കിൽ കർത്താവായ യേശുക്രിസ്തു സാക്ഷാൽ രണ്ടാമതു വരുന്നുണ്ടെങ്കിൽ അതു നാമോരോരുത്തരുടെയും ജീവിതത്തിൽ എന്തു ഫലം വരുത്തുന്നുണ്ട്? കർത്താവു തന്റെ ശിഷ്യന്മാരോടു തന്റെ തിരിച്ചുവരവിനെപ്പററി പറഞ്ഞപ്പോൾ താൻ തന്റെ ഉരിനെ അതിന്റെ രൂപത്തിൽ അല്പാല്പം ഭേദപ്പെടുത്തിക്കൊണ്ടു വീണ്ടും വീണ്ടും ആവർത്തിച്ചു പറഞ്ഞു. എന്നാൽ ഓരോ പ്രാവശ്യവും പറഞ്ഞതിന്റെ സാരം "അതുകൊണ്ടു നിങ്ങളും ഒരുങ്ങിയിരിപ്പിൻ" എന്നാകുന്നു. "ഒരുങ്ങിയിരിപ്പിൻ" നാം ഇപ്പോഴം ദിവസംപ്രതിയും എല്ലാപ്പോഴം എല്ലാകാര്യത്തിലും കർത്താവിന്റെ വരവിനു ഒരുങ്ങിയിരിക്കുന്നു എങ്കിൽ പിന്നെ നാം ചെയ്യേണ്ടതൊന്നും ഇല്ല.

ഒരിക്കൽ ഒരു വൃദ്ധനായ ഉപാദ്ധ്യായൻ ഒരു യൌവ്വനക്കാരനോടു നീ മരിക്കുന്നതിന്റെ തലേദിവസം മരണത്തിനു ഒരുങ്ങിക്കൊള്ളണം എന്നു പറഞ്ഞു. ഞാൻ എന്നു മരിക്കുമെന്നു ഇനിക്കു അറിവാൻ പാടില്ലല്ലൊ എന്നു ഉത്തരം പറഞ്ഞു. "നീ നാളെ മരിച്ചേക്കാമല്ലൊ" എന്നു അയാൾ പറഞ്ഞതിനു അങ്ങിനെ സംഭവിച്ചേക്കാം എന്നു യൌവ്വനക്കാരൻ ഉത്തരം പറഞ്ഞു. അങ്ങിനെയെങ്കിൽ നീ ഇന്നുതന്നെ ഒരുങ്ങിക്കൊൾക എന്നു അയാൾ പറഞ്ഞു. ഫ്രാൻസിലെ ഒരു നഗരപ്രമാണിയെക്കുറിച്ചു ഒരുവിധം രസകരമായ ഒരു കഥ കേട്ടിട്ടുണ്ട്. എവിടെയെങ്കിലും അഗ്നിബാധയുണ്ടായാൽ അതു കെടുത്തുന്നതിനു നിശ്ചയിക്കപ്പെട്ടിരിക്കുന്ന സൈന്യം ഒരിക്കലും തക്കസമയത്തു ഒരുങ്ങിയിരിക്കാത്തതു കണ്ടിട്ടു മേലാൽ തീപിടുത്തത്തിനു ഒരാഴ്ച മുൻപു അവർ ശരിപ്പെടുത്തി തയാറായിരിക്കണമെന്നു അദ്ദേഹം അവർക്കൊരുത്തരവു കൊടുത്തു. അതിലുള്ള നേരംപോക്കു നീക്കിക്കളഞ്ഞു, അതു ഒരു വാസ്തവ കാര്യമാക്കിത്തീർക്കുന്നതിനു ഒരുത്തരവു കൂടെ മതിയായിരുന്നു. അദ്ദേഹം ആ ഉത്തരവിന്റെ പുറകെ മേലാൽ എല്ലാ ചൊവ്വാഴ്ചയും ഉച്ചതിരിഞ്ഞു അഗ്നിബാധനിരോധകന്മാർ ജോലി പരിചയിച്ചുകൊള്ളണം എന്നു വേറെ ഒരുത്തരവു അയച്ചിരുന്നാൽ കാര്യം ശരിയാകയും ഏതു സമയത്തു അഗ്നിബാധയുണ്ടായാലും എപ്പോഴം അവർ അതിനു മുൻപു തന്നെ ഒരുക്കമുള്ളവരായിരിക്കയും ചെയ്യും. അപ്രകാരം ദൈവജനങ്ങൾ ഒരിക്കലും ഒരുക്കമില്ലാത്തവരായി കണ്ടെത്തപ്പെടാതിരിക്കത്തക്കവണ്ണം ഇന്നു ഒരുങ്ങിയിരിക്കണമെന്നാകുന്നു അവരോടുള്ള കല്പന. ഒരുങ്ങിയിരിപ്പാൻ കഴിയുന്നതാണോ? കർത്താവു വീണ്ടും വരുന്നു എന്നുള്ള ആശ്ചര്യകരമായ പ്രത്യാശയേയും മഹത്വകരമായ സത്യത്തേയും അത്ഭുതകരമായ വെളിപാടിനേയുംകാൾ നാം ഒരുങ്ങിയിരിക്കുന്നതിനു സഹായിക്കുന്ന വേറെ ഒന്നുമില്ല. താൻ തന്റെ വചനത്തിന്റെ അനേക ഭാഗങ്ങളിൽ അതിനെപ്പററി എത്രയും ഗൌരവമായ കാര്യങ്ങൾ പറഞ്ഞിരിക്കുന്നു.

ഒന്നാമതു താൻ നമുക്കു അതിനെ വെളിപ്പെടുത്തിത്തരുന്നു. "കണ്ടാലും ഞാൻ നിങ്ങൾക്കു ഒരു രഹസ്യം വെളിപ്പെടുത്തുന്നു." അതു ഒരു മറഞ്ഞിരുന്ന കാര്യമായിരുന്നു. ലോകം അതു മുൻപു അറിഞ്ഞിട്ടില്ല. എന്നാൽ ഇപ്പോൾ നിങ്ങളും ഞാനും അറിയത്തക്കവണ്ണം അതു നമുക്കു വെളിപ്പെടുത്തപ്പെട്ടിരിക്കുന്നു. കർത്താവു വീണ്ടും വരുന്നു എന്നുള്ള കാര്യം നിങ്ങൾ അറിയാത്തവരല്ല എന്നു അവൻ പറഞ്ഞിരിക്കുന്നു. അതു നാം അറിയേണ്ടതാകുന്നു എന്നും അതു പൂർണ്ണമായി അറിയേണ്ടതാകുന്നു എന്നും കൂടി അവൻ പറഞ്ഞിരിക്കുന്നു. നാം അതിനായിട്ടു കാത്തിരിക്കയും അതിനെ സ്നേഹിക്കയും ചെയ്യേണ്ടതാകുന്നു എന്നു പറഞ്ഞിട്ടുണ്ട്. തന്റെ പ്രത്യക്ഷതയെ സ്നേഹിക്കുന്നവർക്കു ഒരു പ്രത്യേക കിരീടവും വിരുതും വെക്കപ്പെട്ടിട്ടുണ്ട്. കർത്താവിന്റെ പ്രത്യക്ഷതയെപ്പററിയുള്ള പ്രത്യാശയും സ്നേഹവും നമുക്കില്ലെങ്കിൽ നമ്മുടെ ജീവിതം ശരിയായിരിക്കുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? അതുകൊണ്ടു ഈ ചൊവ്വാഴ്ച തന്നെ നിങ്ങൾക്കു കർത്താവിങ്കലേക്കു തിരിഞ്ഞു അവനോടു "കർത്താവെ ഈ കാര്യം ഞങ്ങളുടെ നോട്ടത്തിൽ നിന്നു വിട്ടുപോയി. ഞങ്ങൾ നിന്റെ മരണത്തേയും ഉയിർപ്പിനേയും നിന്റെ മഹത്വത്തിലുള്ള ഇരിപ്പിടീനയും ഞങ്ങൾക്കു വേണ്ടിയുള്ള മദ്ധ്യസ്ഥത

യെയും പരിശുദ്ധാത്മപകച്ചയെയും നിന്റെ സേവക്കായുള്ള വിളിയെയും പററി അധികം വിചാരിച്ചിട്ടുണ്ട്. എന്നാൽ ഞങ്ങളിൽ ചിലർ, പക്ഷെ എല്ലാവരുംതന്നെ നീ തിരികെ വരുന്നു എന്നുള്ള കാര്യം ഞങ്ങളുടെ നോട്ടത്തിൽ നിന്നു വിട്ടുകളഞ്ഞു. ഞങ്ങൾക്കു നിന്റെ തിരിച്ചുവരവിന്റെ പ്രത്യാശക്കായിട്ടു ഞങ്ങളുടെ ഹൃദയം തുറക്കപ്പെടേണ്ടതാവശ്യമാകുന്നു. അതു എന്തു ചെയ്യുമെന്നു വിശുദ്ധ യോഹന്നാൻ പറഞ്ഞിട്ടുണ്ടോ അതു ഞങ്ങൾക്കു അനുഭവിക്കണം എന്നു പറകയില്ലയോ? (൧ യോഹ ൩: ൩,) അവനിൽ ഈ പ്രത്യാശയുള്ളവനെല്ലാം അവൻ വിശുദ്ധനായിരിക്കുന്നപ്രകാരം തന്നത്താൻ ശുദ്ധീകരിക്കുന്നു. എല്ലാവനും എന്നു പറയുന്നതുകൊണ്ടു നീ വൃദ്ധനോ യൌവനക്കാരനോ ജ്ഞാനിയോ അജ്ഞാനിയോ ആയിരുന്നാലും നിന്റെ ഈ സമയം വരെയുള്ള ജിവിതം എതുതരത്തിലുള്ളതായിരുന്നാലും തരക്കേടില്ല. ഇവിടെയുള്ളതിൽ ഒരൊററ ആത്മാവുപോലും ഒഴിച്ചുവിടപ്പെട്ടിട്ടില്ല.

അവൻ രണ്ടാമതു വരുമ്പോൾ നാം മാലിന്യപ്പെട്ടവരായി കാണപ്പെടുന്നതു നമുക്കു ഇഷ്ടമല്ല. അതുകൊണ്ടു ഈ പ്രത്യാശ അതിന്റെ പ്രകാശത്തിന്റെ കതിരുകളെ നമ്മുടെ ഹൃദയങ്ങളിലേക്കു അയച്ചു താൻ വരുമ്പോൾ നമ്മിൽ കാണ്മാൻ നമുക്കു ഇഷ്ടമില്ലാത്ത സകല കാര്യങ്ങളെയും അവിടെ നിന്നു പരമാർത്ഥമായി എന്നേക്കും നീക്കപ്പെടുന്നതിനു ഇപ്പോൾ തന്നെ നമുക്കു സമ്മതിച്ചുകൊടുക്കാം. ഈ പ്രത്യാശ അതിന്റെ പ്രകാശത്തെ നമ്മുടെ ജിവതത്തിലേക്കും നമ്മുടെ ജോലികളിലേക്കും, തൊഴിലുകളിലേക്കും, നമ്മുടെ ഭവനങ്ങളിലേക്കും നമ്മുടെ വിനോദങ്ങളിലേക്കും നമ്മുടെ വായനയിലേക്കും നമ്മുടെ ആലോചനയിലേക്കും പ്രവൃത്തിയിലേക്കും അയച്ചിട്ടു, തന്റെ വരവിങ്കൽ നമ്മിൽ കണ്ടെത്തപ്പെടുവാൻ നമുക്കു ഇഷ്ടം തോന്നാത്ത സകല കാര്യങ്ങളേയും നമ്മിൽ നിന്നു ശുദ്ധീകരിക്കേണ്ടതു് ആത്യാവശ്യമാകുന്നു. ഇപ്പോൾ തന്നെ കർത്താവു തന്റെ ശുദ്ധീകരിക്കുന്ന രക്തത്തിന്റെ വിലയേറിയ ശക്തിയെയും തന്റെ നിത്യ ഉഭയസമ്മതത്തിന്റെ വാഴ്ത്തപ്പെട്ട സത്യത്തെയും തന്റെ പരിശുദ്ധാത്മാവിന്റെ ശക്തിയെയും നമ്മുടെ ഹൃദയത്തിലേക്കു കൊണ്ടുവന്നു തന്റെ വരവെപ്പോഴായിരുന്നാലും നാം ഒരുങ്ങിയിരുന്നു സന്തോഷത്തോടെ കൂടി തന്നെ എതിരേൽക്കത്തക്കവണ്ണം നമ്മുടെ ജിവിതം വിശുദ്ധീകരിക്കപ്പെടുകയും നിർമ്മലമായി സൂക്ഷിക്കപ്പെടുകയും ചെയ്യേണ്ടതിനു നമ്മുടെ ഹൃദയങ്ങളെ തങ്കലേക്കു ആകർഷിക്കയും നമ്മുടെ കണ്ണുകളെ തന്റെ പ്രത്യക്ഷതയിന്മേൽ ഉറപ്പിക്കയും ചെയ്വാൻ തങ്കലേക്കു നമ്മെതന്നെ ഏൽപ്പിച്ചുകൊടുത്തുകൊണ്ടു നമുക്കു പ്രാർത്ഥിക്കാം. ഇങ്ങിനെ ചെയ്യുന്നു എങ്കിൽ അതിന്റെ അർത്ഥം നമ്മുടെ ജീവിതത്തിന്റെ പരിശോധന നാം നമ്മിൽനിന്നു തന്നെയും നമ്മുടെ കൂട്ടുകാരിൽ നിന്നും സഭയിൽ നിന്നും ലോകത്തിൽ നിന്നും നാം എടുത്തു കർത്താവിങ്കലേക്കു തന്നെ വിട്ടുകൊടുക്കുന്നു എന്നാകുന്നു.

അനേക വർഷങ്ങൾക്കു മുമ്പു ഡോക്ടർ പെൻറിക്കോസ്റ്റ് എന്നോടു ഒരു കഥ പറഞ്ഞു. നമ്മുടെ ഈ സമയത്തെ ധ്യാനം അതിനോടുകൂടി അവസാനിപ്പിക്കുന്നതു് പ്രയോജനകരമായിരിക്കും. അദ്ദേഹം വർഷകാലത്തിൽ വളരെ തണുപ്പുള്ള ഒരു ദിവസം ഒരു തീവണ്ടിസ്റ്റേഷനിൽ വളരെ ആളുകൾ തീവണ്ടിയുടെ വരവിനെ നോക്കിക്കൊണ്ടു് മുറിയിൽ കാത്തിരിക്കയായിരുന്നു. തീവണ്ടി അടുത്തുവന്നപ്പോഴേക്കു അവിടെയുണ്ടായിരുന്ന യാത്രക്കാർ എല്ലാവരും തങ്ങളുടെ കട്ടിയുള്ള ഉടുപ്പുകൾ ഇട്ടു മുറുക്കി പുതപ്പും പുതച്ചുകൊണ്ടു വെളിയിലോട്ടു പോകുന്നതിനു തയ്യാറായിരുന്നു. എന്നാൽ അവർ മുറിയുടെ വാതുക്കൽ ചെന്നപ്പോൾ എല്ലാവരും ടിക്കററു കാണിക്കണമെന്നു ഇൻസ്പെക്ററർ ആവശ്യപ്പെട്ടു. അപ്പോൾ എല്ലാവരും പോക്കററിൽ കയ്യിട്ടു ടിക്കററു എടുക്കേണ്ടിവന്നു. അങ്ങിനെ ചെയ്യുന്നതിലുണ്ടായ അസഹ്യം നിമിത്തം പലരും പിറുപിറുത്തു. ഒടുവിൽ ഡോക്ടർ പെൻറിക്കോസ്റ്റ

വാതുക്കൽ ചെന്നു വെളിയിൽ ഇറങ്ങിയപ്പോൾ അദ്ദേഹം ഇൻസ്പെക്ടറോടു നിങ്ങൾ ഇവിടെ അത്ര ജനസമ്മതമുള്ളവനാണെന്നു തോന്നുന്നില്ലല്ലൊ എന്നു പറഞ്ഞു. ഇൻസ്പെക്ടറർ മേൽത്തട്ടിലുള്ള സൂപ്രണ്ടിന്റെ മുറിയിലേക്കു ചൂണ്ടിക്കാണിച്ചുകൊണ്ടു ഞാൻ അവിടെ സമ്മതമുള്ളവനായിരിക്കുന്നിടത്തോളം ഇവിടെ എങ്ങിനെയായിരുന്നാലും അതിനെ ഗണ്യമാക്കുന്നില്ലാ എന്നു മറുപടി പറഞ്ഞു. അതു തന്നെയാകുന്നു രഹസ്യം നാം നമ്മുടെ സമ്മതത്തിനായുള്ള പരിശോധനയെ മററുള്ള എല്ലാമാൎഗ്ഗങ്ങളിൽ നിന്നും എടുത്തു നാം നമ്മുടെ കൎത്താവായ യേശുക്രിസ്തുവിനാൽ ഇപ്പോഴം തന്റെ വരവിങ്കലും സമ്മതരായി കണ്ടെത്തപ്പെടേണ്ടതിന് തങ്കലേക്കു ഏൽപ്പിച്ചുകൊടുക്കാം. (തുടരും.)



## മാൎത്തോമ്മാ സഭയിലെ പട്ടത്വവും മലങ്കര ഇടവകപ്പത്രികയും

പട്ടത്വത്തെപ്പററി ഞങ്ങൾ എഴുതിക്കൊണ്ടിരുന്ന പ്രസംഗങ്ങൾക്കു സൂത്രത്തിൽ ചില മറുപടികൾ അതാതു മാസങ്ങളിൽ തന്നെ പത്രിക എഴുതിവന്നിരുന്നു. വാദത്തിന്റെ പ്രധാന അംശങ്ങളിലേക്കു കടന്നപ്പോൾ സഹജീവി പൂച്ചക്കു കയറിട്ടതുപോലെയായി. താരകയുടെ വാദങ്ങൾക്കു അഞ്ചും ആറും മാസം കഴിയുമ്പോൾ വല്ലതുമെല്ലാം ഒരു മറുപടി എഴുതും പിന്നെയും രണ്ടുമൂന്നു മാസത്തേക്ക് ഇഷ്ടനെ കാണുകയില്ല. പിന്നെയും പ്രത്യക്ഷപ്പെടും. എട്ടു മാസം മുമ്പു താരക പുറപ്പെടുവിച്ചിരുന്ന വാദങ്ങളിൽ ചിലതിനെല്ലാം വല്ലതുമെല്ലാം ഉത്തരം പറഞ്ഞെന്നു വരുത്തും. ഈ വിധത്തിൽ ഏതാനും മാസങ്ങൾ കഴിച്ചു. ഇപ്പോൾ സ്നേഹിതനെ കാണാനില്ല. പട്ടത്വത്തെ സംബന്ധിച്ചുള്ള ആറേഴ പ്രസംഗങ്ങൾക്കു ഇതുവരെയും യാതൊരു മറുപടിയും പറഞ്ഞിട്ടില്ല. മാൎത്തോമ്മാസഭയിലെ അദ്ധ്യക്ഷന്മാൎക്കും മേലദ്ധ്യക്ഷന്മാൎക്കും സ്ഥാനമില്ലെന്നും മററും തട്ടിമൂളിച്ചകാലത്ത് വാദത്തിൽ പ്രവേശിക്കുമ്പോൾ ഇത്രത്തോളം വിഷമം നേരിടുമെന്ന് നമ്മുടെ സ്നേഹിതൻ സ്വപ്നത്തിൽപോലും കണ്ടില്ല. ഞങ്ങൾ ആരംഭത്തിലെ തന്നെ വാദത്തിന്റെ പ്രധാന അംശങ്ങളിലേക്ക് പ്രവേശിച്ചിരുന്നെങ്കിൽ പത്രികാധിപർ ആ വഴിക്കു എത്തിനോക്കുകപോലും ചെയ്യുയില്ലായിരുന്നു. താരകയിലെ ആദ്യപ്രസംഗങ്ങൾ കണ്ടപ്പോൾ കളുപിശാ പറഞ്ഞുനിന്നു പിഴക്കാമെന്ന് ഇഷ്ടനു തോന്നി ചാടിപുറപ്പെട്ടു. ഇടയ്ക്കുവന്നപ്പോൾ വിഷമം കണ്ടതിനാൽ ഇട്ടേച്ച് കാശികടന്നു. പാരമ്പൎയ്യത്തെപററി വാദിപ്പാൻ ഞങ്ങളെ ആദ്യം വെല്ലുവിളിച്ച് പത്രികയിൽ താഴെ വരുംപ്രകാരം പ്രസ്താവിച്ചിരുന്നു "നിവൃത്തിയില്ലാതെ കാണുമ്പോൾ മാത്രമേ ഞങ്ങൾ വെളിക്കു ചാടിയിട്ടുള്ളു ചാടിയാൽ പിന്നെ ഇടയ്ക്കിട്ടേച്ചു പോകുന്ന വിദ്യ ഞങ്ങൾക്കു അറിഞ്ഞുകൂടാ." (൧൦൭൩ കുംഭത്തിലെ പത്രികപുറം ൨൯.) പത്രികാധിപൎക്കു അറിഞ്ഞുകൂടാത്ത വിദ്യ പിന്നെങ്ങിനെ പഠിച്ചു എന്നു മനസ്സിലാകുന്നില്ല.

അംഗ്ലേയാബിഷോപ്പന്മാരുടെ എഴുത്തുണ്ടെന്ന് പത്രിക പലപ്പോഴും പറഞ്ഞിട്ടുണ്ടു. എന്നാൽ ആ എഴുത്തുകൾ എം. ഡി. സിമ്മനാരി അദ്ധ്യാപകൻ മിസ്റ്റർ കെ. വി. ചാക്കൊ ബി. എ. എൽ. ററി മുഖാന്തിരം കാണിച്ചുതരണമെന്ന് ഞങ്ങൾ ആവശ്യപ്പെട്ടു എങ്കിലും ഇതുവരെയും ഒരെഴുത്തും കാണിച്ചിട്ടില്ല. അതുകൊണ്ടു പത്രികാധിപർ പറയുംപ്രകാരം അംഗ്ലേയാബിഷോപ്പന്മാർ എഴുതിയിട്ടില്ലെന്നു തീരുമാനമാണ്.

പത്രികാധിപരുടെ മറുപടിക്കായി രണ്ടുമൂന്നു മാസംകൂടെ കാത്തിരിക്കണമെന്നും അതിനിടയിൽ മറുപടി തരുന്നില്ലെങ്കിൽ ഈ പ്രസംഗങ്ങൾ കൂട്ടിച്ചേർത്തു പുസ്തകമാക്കണമെന്നുമാണു് ഞങ്ങൾ നിശ്ചയിച്ചിരിക്കുന്നതു്. എന്നാൽ പ്രതിവാദപ്രസംഗങ്ങൾക്കു മുമ്പിലായി പ്രസ്തുതസംഗതിയിൽ ഇരുകക്ഷികളും സമ്മതിക്കുന്ന അംശങ്ങൾ പ്രസ്താവിക്കണമെന്നു വിചാരിക്കുന്നു. അവ താഴെ ചേർക്കുന്നു.

## സഭാതാരകയുടെ പ്രഖ്യാപനങ്ങൾ

൧. മത്ത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ശെമ്മാശുസ്ഥാനം മുതലുള്ള സകല സ്ഥാനങ്ങളും മർദ്ദീനിലെ ഏലിയാസ് പാത്രിയർക്കീസിൽ നിന്നു കൈക്കൊണ്ടു.

പത്രിക ഇതു സമ്മതിക്കുന്നു. എന്നാൽ പാത്രിയർക്കീസിൽ നിന്നു് മത്ത്യൂസ് അത്താനാസ്യോസ് പ്രാപിച്ച അഭിഷേകം അസാധുവാണെന്നത്രെ പത്രികയുടെ വാദം.

൨. മത്ത്യൂസ് മാർ അത്താനാസ്യോസ് തൊഴിയൂർ ഇടവകയുടെ ജോസഫ് മാർ കൂറിലോസിനെ അഭിഷേകം ചെയ്തു.

൩. മത്ത്യൂസ് മാർ അത്താനാസ്യോസും തൊഴിയൂർ ഇടവകയുടെ ജോസഫ് മാർ കൂറിലോസും കൂടി മലങ്കരയുടെ മാർ തോമ്മസ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ അഭിഷേകം ചെയ്തു.

൪. മലങ്കരയുടെ മാർ തോമ്മസ അത്താനാസ്യോസും തൊഴിയൂർ ഇടവകയുടെ ജോസഫ് മാർ കൂറിലോസും കൂടി തൊഴിയൂർ ഇടവകയുടെ ജോസഫ് മാർ അത്താനാസ്യോസിനെ അഭിഷേകം ചെയ്തു.

൫. മാർത്തോമ്മസ് അത്താനാസ്യോസും ജോസഫ് മാർ അത്താനാസ്യോസും കൂടി തൊഴിയൂർ ഇടവകയുടെ നി. വ. ദി. ശ്രീ. ഗീവറുഗീസ് മാർ കൂറിലോസു മെത്രാപ്പോലീത്താ തിരുമേനിയെ അഭിഷേകം ചെയ്തു.

൬. തൊഴിയൂർ ഇടവകയുടെ ജോസഫ് മാർ അത്താനാസ്യോസു മെത്രാപ്പോലീത്തായും ഗീവറുഗീസ് മാർ കൂറിലോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും കൂടി പരേതനായ മലങ്കരയുടെ മാർത്തോമ്മാമെത്രാപ്പോലീത്താ തിരുമേനിയെ അഭിഷേകം ചെയ്തു.

൭. കാലം ചെയ്ത മാർത്തോമ്മാമെത്രാപ്പോലീത്താ തിരുമേനിയും ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനിയും കൂടി ഇപ്പോഴത്തെ മാർത്തോമ്മാമെത്രാപ്പോലീത്താ തിരുമേനിയെ അഭിഷേകം ചെയ്തു.

ഇവയിൽ ഒന്നിനും പത്രികയ്ക്കു തക്കമില്ല.

## ഇടവകപ്പത്രികയുടെ പ്രഖ്യാപനങ്ങൾ

൧. മത്ത്യൂസ് മാർ അത്താനാസ്യോസ് കാറോയോ ആയിരുന്ന കാലത്തു അദ്ദേഹത്തെ ചേപ്പാട്ടു മാർദീവന്നാസ്യോസു മുടക്കിയിരുന്നു.

ഇതിനു സ്പഷ്ടമായ രേഖയില്ലെങ്കിലും ശരിയാണെന്നു തോന്നുന്നതുകൊണ്ടു താരക തർക്കിക്കുന്നില്ല.

൨. മത്ത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ യാക്കോബായ പാത്രിയർക്കീസ് മുടക്കിയിട്ടുണ്ടു്.

മുടക്കാൻ അധികാരമില്ലെങ്കിലും മുടക്കിയിട്ടുണ്ടെന്നുള്ളതു സത്യമാണെന്നു താരക സമ്മതിക്കുന്നു.

ഫ൦. മാത്യൂസ് മാർഅത്താനാസ്യോസും അദ്ദേഹത്തിൻെറ പിൻഗാമികളും നടത്തിയിട്ടുള്ള സ്ഥാനാഭിഷേകങ്ങൾക്കു ഒന്നിനും ഒരു പാത്രിയർക്കീസിൻെറയും അനുമതിയില്ലായിരുന്നു

താരക സമ്മതിക്കുന്നു.

ഇതിൽ ഏതെങ്കിലും സംഗതികൾ ഭേദപ്പെടുത്താനോ വിശേഷാൽ വല്ലതും ചേൎപ്പാനൊ ഉണ്ടെങ്കിൽ പത്രികാധിപർ പറഞ്ഞാൽ അങ്ങിനെ ചെയ്യാവുന്നതാണ്.

വൃഛ ഇടവത്തിൽ ഞങ്ങൾ എഴുതിയിരുന്ന പ്രസംഗത്തെ തുടൎന്നു ചില വാക്കുകൾ കൂടെ പറയണമെന്നു വിചാരിക്കുന്നു. പാത്രിയൎക്കീസിൻെറ അനുമതികൂടാതെ ചെയ്യപ്പെടുന്ന മേല്പട്ടസ്ഥാനാഭിഷേകം അസാധുവാണെന്നുള്ള വാദത്തിനു സമാധാനം മുമ്പു പറഞ്ഞിട്ടുണ്ടായിരുന്നതു് വായനക്കാർ ഓൎക്കുമല്ലോ. അതിനെപ്പററി അല്പം കൂടെ പറയുന്നതു കൊള്ളാമെന്നു തോന്നുന്നു. പാത്രിയൎക്കീസ് എന്ന വാക്കിൻെറ അൎത്ഥം പിതാവു് എന്നാണ്. ഈ വാക്കു് നാലാംശതാബ്ദത്തിൽ സൎവമേല്പട്ടക്കാൎക്കും പ്രയോഗിച്ചുവന്നു. കോൺസ്റ്റാൻഷ്യസിൻെറ കാലത്തു പീഡ അനുഭവിച്ച മേല്പട്ടക്കാരെ പാത്രിയൎക്കീസന്മാർഎന്നു് നാലാംശതാബ്ദത്തിൻെറ ഒടുവിൽ വിശുദ്ധ ഗ്രെഗറിനസ്യാന്സ് വിളിക്കുന്നു. നസ്യാൻസം എന്ന ഇടവക എത്രയും അപ്രധാനമായിട്ടുള്ളതാണെങ്കിലും അവിടത്തെ മേല്പട്ടക്കാരനെ മേല്പറഞ്ഞ ഗ്രെഗറി പാത്രിയൎക്കീസെന്നു വിളിച്ചിരിക്കുന്നു. (Conf socrat Hist Eccl lib V.c.8) പില്ക്കാലത്തു അലക്സന്ത്ര്യാ കുസ്തന്തിനോപ്പോലീസു മുതലായ പ്രധാനപട്ടണങ്ങളിലെ മേല്പട്ടക്കാൎക്കുമാത്രം പാത്രിയൎക്കീസ് എന്ന പേരു നടപ്പായി. ഇങ്ങിനെ പാത്രിയൎക്കീസ് എന്ന പേരു ചില പ്രത്യേക സ്ഥലങ്ങളിലെ മേല്പട്ടക്കാൎക്കു മാത്രം പ്രയോഗിക്ക എന്ന നടപ്പു് രൂാംനൂററാണ്ടിൻെറ അന്ത്യത്തിലും ൫ാംനൂററാണ്ടിൻെറ ആരംഭത്തിലുമായിട്ടാണ് ഉത്ഭവിക്കയും സ്ഥിരപ്പെടുകയും ചെയ്തതെന്നു് ക്രൈസ്തവം രൂ൦൦-ൽ സഭാചരിത്രം എഴുതിയ സോക്രട്ടീസ് എന്ന ചരിത്രകാരൻ പ്രസ്താവിച്ചിരിക്കുന്നു. A manuel of Christian Antiquities by Riddle പുറങ്ങൾ ഫൻ—ഫവൃ൨ നോക്കുക) എന്നാൽ പാത്രിയൎക്കീസിനെ വാഴിക്കുന്നതിനു് ഒരു പ്രത്യേക ശുശ്രൂഷ ഈ കാലങ്ങളിലെങ്ങും നടപ്പില്ലായിരുന്നു. ഒരു മേല്പട്ടക്കാരൻ തനിച്ചോ അല്ലെങ്കിൽ ഒന്നിലധികം മേല്പട്ടക്കാർ ചേൎന്നോ ഒരു പട്ടക്കാരനെ അന്ത്യോഖ്യായുടെ മേല്പട്ടക്കാരനായിട്ടു് അഭിഷേകം ചെയ്കയും അന്നുമുതൽ അയാളെ അന്ത്യോഖ്യായുടെ മേലദ്ധ്യക്ഷനെന്നോ പാത്രിയൎക്കീസെന്നോ വിളിക്കയും ചെയ്തുവന്നു. ആ അഭിഷേകത്തിനു് ഉപയോഗിച്ചുവന്നതു് മററുള്ള സ്ഥലങ്ങളിലെ മേലദ്ധ്യക്ഷന്മാരെ അഭിഷേകം ചെയ്യുന്നതിനു് ഉപയോഗിച്ചുവന്ന ശുശ്രൂഷക്രമം തന്നെ ആയിരുന്നു എന്നുള്ളതു ചരിത്രപാരായണികനായ യാതൊരുത്തനും തൎക്കമില്ലാത്ത ഒരു സംഗതിയാണ്. അന്ത്യോഖ്യായുടെ മേല്പട്ടക്കാരനു് അഥവാ പാത്രിയൎക്കീസിനു് തൻെറ അധികാരത്തിൻ കിഴിലുണ്ടായിരുന്ന മേല്പട്ടക്കാരേക്കാൾ ആത്മീയമായ സ്ഥാനത്തിൽ യാതൊരു കൂടുതലും ഉള്ളതായി ഈ കാലങ്ങളിൽ (൫ാംനൂററാണ്ടിലും മററും) വിചാരിച്ചിരുന്നില്ല. ദൃഷ്ടാന്തമായിട്ടു ഇപ്പോഴത്തെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവൎകൾക്കു അദ്ദേഹത്തിൻെറ സഹഗ്ദനായ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവൎകളെക്കാൾ ആത്മീയമായ സ്ഥാനത്തിൽ യാതൊരു കൂടുതലും ഉള്ളതായി ഭാവിക്കുന്നില്ല. നേരെമറിച്ചു ഇരുവരും കൂടെ ഒരു ശുശ്രൂഷ നടത്തിയാൽ ശുബഹാലാ ചൊല്ലുന്നതു് മൂപ്പൻ എന്ന നിലയ്ക്കു് മാർ ഈവാനാസ്യോസ് മെത്രാപ്പോലീത്താ അവൎകൾ തന്നെ ആയിരിക്കുമെന്നാണ് തോന്നുന്നതു്. പ്രാചീനകാലങ്ങളിൽ പാത്രിയൎക്കീസിൻെറ നില ഇതുതന്നെ ആയിരുന്നു എന്നുള്ളതു് പത്രികാധിപർ നിഷേധിക്കുമെന്നു തോന്നുന്നില്ല. ഒരു സാധാരണ മേല്പട്ടക്കാരനേക്കാൾ കൂടുതലായി പാത്രിയൎക്കീസിനു് ആത്മീയമായ സ്ഥാനമൊന്നുമില്ലെന്നു വിചാരിച്ചിരുന്ന കാലങ്ങളിൽ മേല്പട്ടസ്ഥാനാഭിഷേകത്തിൻെറ സാധുത്വത്തിനു് ഒരു പാത്രിയൎക്കീസിൻെറ അനുമതി ആവശ്യകമാ

ണെന്നൊരു ഉപദേശം ഉണ്ടായിരിക്കയില്ലെന്നു വിശേഷിച്ചു പറയേണ്ടല്ലൊ. പട്ടത്വത്തിന്റെ സാധുത്വത്തിനു ആവശ്യകമെന്ന് സഭയുടെ ആദിമശതാബ്ദങ്ങളിൽ വിചാരിക്കപ്പെട്ടിട്ടില്ലാത്ത ചില സംഗതികൾ ഇപ്പോൾ അപേക്ഷിതമാണെന്ന് വാദിപ്പാൻ സുബോധമുള്ളവർ ആരും തുനിയുന്നതല്ല.

ഒരു മേലദ്ധ്യക്ഷസ്ഥാനാഭിഷേകത്തിന്റെ സാധുത്വത്തിന് മൂന്നു മെത്രാന്മാരും പാത്രിയർക്കീസിന്റെ അനുമതിയും ഒഴിച്ചുകൂടാത്തതാണെന്നു പത്രിക പറയുന്നെങ്കിലും യാക്കോബായ സഭ അങ്ങിനെ വിചാരിക്കുന്നില്ലെന്നുള്ളതിലേക്ക് തെളിവുണ്ട്. തൊഴിയൂർ പള്ളിയുടെ മാർ പീലക്സീനോസ് മെത്രാൻ തനിച്ച് പുലിക്കോട്ട മാർ ദീവന്നാസ്യോസ്, പുന്നത്ര മാർ ദീവന്നാസ്യോസ്, ചേപ്പാട്ട മാർ ദീവന്നാസ്യോസ് എന്നീ മെത്രാന്മാരെ സ്ഥാനാഭിഷേകം ചെയ്തതു പാത്രിയർക്കീസിന്റെ അനുമതിയോടു കൂടെയാണെന്നും ആ അഭിഷേകങ്ങൾ സാധുവാണെന്നും ഈയിട കാലം ചെയ്ത മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും സിമ്മനാരിക്കേയിസിൽ മൊഴികൊടുത്തിട്ടുണ്ട്. (റിക്കാർട്ടുകൾ വാല്യം ൨ പുറങ്ങൾ ൨-൩ വാല്യം ൧ പുറം ൪൨൦) അതുകൊണ്ടു അഭിഷേകസാധുത്വത്തിനു മൂന്നു മെത്രാന്മാർ ആവശ്യമാണെന്നുള്ള അഭിപ്രായം മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായിക്കും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിക്കും ഇല്ലെന്നു കാണുന്നു. എന്നാൽ പ്രസ്തുത മേലദ്ധ്യക്ഷന്മാരുടെ പ്രതിഷ്ഠയ്ക്കു പാത്രിയർക്കീസിന്റെ അനുമതി ഉണ്ടായിരുന്നു എന്ന് ഈ യാക്കോബായ മെത്രാന്മാർ മൊഴികൊടുത്തത് തല്ക്കാലത്തെ കാര്യസാദ്ധ്യത്തിനു മാത്രമാണെന്നു ഇപ്പോൾ യാക്കോബ്യർ സമ്മതിക്കുന്നതും സമ്മതിക്കാത്തപക്ഷം ധാരാളം ന്യായങ്ങളെക്കൊണ്ടു തെളിയിക്കാവുന്നതും ആണ്. പാത്രിയർക്കീസിന്റെ അനുമതിയില്ലാതെ ഒരു ഒററമെത്രാൻ തനിച്ച് സ്ഥാനാഭിഷേകം ചെയ്ത പുലിക്കോട്ട മാർ ദിവന്നാസ്യോസിനെ സാക്ഷാൽ മെത്രാനായി ഇപ്പോൾ യാക്കോബ്യർ വകവെച്ചുപോരുന്നു. മലങ്കരയുള്ള യാക്കോബ്യർ യോഗമായി ചേർന്ന് പരേതനായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിക്കു സമർപ്പിച്ച മംഗളപത്രത്തിൽ "തിരുമേനിയുടെ വിശുദ്ധ പൂർവ്വകനായ കാലംചെയ്ത പുലിക്കോട്ട മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ" എന്ന് പ്രസ്താവിച്ചിരിക്കുന്നു. തിരുമേനിയുടെ പൂർവ്വകനും മേലദ്ധ്യക്ഷവേഷം ധരിച്ചിരുന്ന ആളുമായ പുലിക്കോട്ട ഇട്ടൂപ്പ് എന്നയാൾ എന്ന് പറയാതെ മെത്രാപ്പോലീത്താ എന്നു പറഞ്ഞത് എന്തുകൊണ്ട്? അദ്ദേഹം മെത്രാപ്പോലീത്താ ആയിരുന്നെന്നും വെറും ഇട്ടൂപ്പല്ലായിരുന്നെന്നും യാക്കോബായ സഭ വിചാരിക്കുന്നതായി ഇതിൽ നിന്നു തെളിയുന്നു. ഇതുകൂടാതെ ഒരു സംഗതി കൂടെ ആലോചിപ്പാനുണ്ട്. ഒന്നാമത്തെ പുലിക്കോട്ട മാർ ദിവന്നാസ്യോസ് സാക്ഷാൽ മെത്രാനല്ലായിരുന്നെന്നും വെറും ഇട്ടൂപ്പു മാത്രം ആയിരുന്നെന്നും സഹജീവി വാദിക്കുന്നപക്ഷം അദ്ദേഹം മഹാപാപത്തിൽ ജീവിച്ചു മരിച്ചവനാണെന്ന് കൂടെ സമ്മതിക്കേണ്ടതായി വരുന്നു. കാരണം ഒരു മേലദ്ധ്യക്ഷനു മാത്രം അല്ലാതെ ചെയ്തുകൂടാത്ത വൈദികകർമ്മങ്ങൾ ഒരു വെറും അത്മായക്കാരൻ ചെയ്യുന്നു എങ്കിൽ അതിനേക്കാൾ കഠിനമായ പാപം മറെറാന്നുമില്ലെന്നു യാക്കോബ്യർ പഠിപ്പിക്കുന്നുണ്ട്. മരണപര്യന്തം കഠിനമായ പാപം ചെയ്തുകൊണ്ടിരുന്ന ഒരാളിന് ഒരിക്കലും സ്വർഗ്ഗത്തിലേക്ക് പോകുവാൻ കഴിയുന്നതല്ലെന്ന് എല്ലാവരും സമ്മതിക്കുന്നതാണല്ലൊ. നരകാവകാശികളെന്ന് തീർച്ചപ്പെട്ടിരിക്കുന്ന മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കയും ശ്രാദ്ധം കഴിക്കയും ചെയ്യരുതെന്ന് യാക്കോബ്യർ ഉപദേശിക്കുന്നുണ്ട്. അങ്ങിനെയിരിക്കെ അന്ത്യശുശ്രൂഷയുടെ സമയത്തുപോലും മേല്പട്ടക്കാരനാണെന്ന് വ്യാജമായി ഭാവിച്ച് പ്രവർത്തിച്ചുകൊണ്ടിരുന്ന ഒരു വെറും ഇട്ടൂപ്പിനുവേണ്ടി കോട്ടയം പഴയസിമ്മനാരിയിൽ യാക്കോബായ സമുദായം വകയായി ശ്രാദ്ധം കഴിക്കുന്നതും ഇട്ടൂപ്പിന്റെ ശ്രാദ്ധം എന്നു പറയേണ്ടതിനു പകരം മെത്രാപ്പോലീത്തായുടെ ശ്രാദ്ധം എന്നു അതിനെ പറഞ്ഞുപോരുന്നതും എന്തുകൊണ്ട്? എന്തിനേറെപ്പറയുന്നു, ഒന്നാമത്തെ പുലിക്കോട്ട മാർ ദീവന്നാസ്യോസിനെ

സ്ഥാനാഭിഷേകം ചെയ്തതു ഒരു കറെമെത്രാൻ തനിച്ചായിരുന്നിട്ടും ആ അഭിഷേകം പാത്രിയർക്കീസിന്റെ അനുമതി ഇല്ലാത്തതായിരുന്നിട്ടും അതു സാധുവായിരുന്നെന്നും അദ്ദേഹം വെറും ഇട്ടുപ്പിള്ള സാക്ഷാൽ മെത്രാനായിരുന്നെന്നും യാക്കോബായ സഭ വിശ്വസിക്കുന്നതായി തെളിയുന്നു. ഇത്രമാത്രമെ തല്ക്കാലം വ്യവഹരിക്കുന്നുള്ളു എന്നു വിചാരിക്കുന്നുള്ളു.



## യാക്കോബായ സഭയും കുത്തഴിഞ്ഞ പുസ്തകവും (തുടൎച്ച)

൫൮. ശാബതലംഘനം. "വിവാഹം ഞായറാഴ്ച കുൎബാന കഴിഞ്ഞതിന്റെ ശേഷം കഴിക്കണം. എന്നാൽ അന്നേ ദിവസം കൊട്ടു മുതലായ ആഘോഷങ്ങളാൽ ശാബതലംഘനം ചെയ്യരുത്". എന്നിപ്രകാരം മാറാൻ മാർ പത്രോസ് പാത്രിയർക്കീസ് പറഞ്ഞിരിക്കുന്നു. (നടപടിക്രമം പുറം ൩൭) മലയാളത്തെ യാക്കോബായ സഭ ഇതു സ്വീകരിക്കുന്നുണ്ടോ? ഞായറാഴ്ച കൊട്ടു മുതലായ ആഘോഷങ്ങൾ നടത്തുന്നതു ശാബതു ലംഘനം ആണെന്നും അതു തെറ്റാണെന്നും ഇവിടത്തെ യാക്കോബായ സഭയ്ക്കു അഭിപ്രായം ഉണ്ടായിരുന്നെങ്കിൽ ഇങ്ങിനെയുള്ള പരസ്യമായ ശാബതലംഘനങ്ങൾ അവരുടെ ഇടയിൽ നടത്താൻ അനുവദിക്കയില്ലായിരുന്നു.

൫൯. കറുത്തകുപ്പായം. "പട്ടക്കാർ കറുത്തളോഹയും തൊപ്പിയും അരക്കെട്ടും ചെരിപ്പും കൂടാതെ നടപ്പാൻ അധികാരമില്ല" എന്നു പാത്രിയർക്കീസ് പറഞ്ഞിരിക്കുന്നു. (ടി. പുറം ൩൭) യാക്കോബായ പട്ടക്കാർ കറുത്തകുപ്പായവും അരക്കെട്ടും ധരിച്ചു ചെരിപ്പു കൂടാതെ നടക്കുന്നതായും കറുത്തകുപ്പായം ധരിച്ച് അരക്കെട്ടും ചെരിപ്പും കൂടാതെ നടക്കുന്നതായും കറുത്തകുപ്പായമൊ അരക്കെട്ടൊ ചെരിപ്പൊ കൂടാതെ നടക്കുന്നതായും നാം വഴിനീളെ കാണുന്നുണ്ട്. അതുകൊണ്ടു പാത്രിയർക്കീസിന്റെ ഈ അഭിപ്രായത്തെ മലയാളത്തെ യാക്കോബായ സഭ സ്വീകരിക്കുന്നില്ലെന്നു കാണുന്നു.

൬൦. പട്ടക്കാരുടെ താമസം. "വിവാഹം ചെയ്യാത്ത പട്ടക്കാർ എല്ലാ സമയവും വിവാഹക്കാർ അവധികൾക്കും പള്ളിയിൽ താമസിക്കേണ്ടതാകുന്നു" എന്നു പാത്രിയർക്കീസ് പറയുന്നു. (ടി. പുറം ൩൮) ഇതു മലയാളത്തു അംഗീകരിക്കപ്പെട്ട സമ്പ്രദായമല്ലെന്നു് [illegible] അല്ല.

൬൧. സ്ത്രീപുരുഷന്മാരുടെ കുപ്പായങ്ങൾ. "നിങ്ങളിൽ പുരുഷന്മാരും സ്ത്രീകളും കുപ്പായം ഇല്ലാതെ നഗ്നന്മാരായി നടക്കുന്നു എന്നു നാം കേൾക്കുന്നു.............. ഇനിമേൽ നമ്മുടെ ക്രമപ്രകാരം പുരുഷന്മാർ കാക്കുപ്പായവും അരക്കെട്ടും തൊപ്പിയും സ്ത്രീകൾക്കു മുഴുക്കുപ്പായവും കാക്കുപ്പായവും മൂടുപടവും കൂടാതെ നടപ്പാൻ അനുവാദമില്ല" എന്നു പാത്രിയർക്കീസ് പറയുന്നു. (ടി. പുറം ൩൮) ഇവിടത്തെ യാക്കോബായർ ഈ അഭിപ്രായത്തെ അശേഷം സ്വീകരിക്കുന്നില്ലെന്നും മലയാളത്തെ സ്ത്രീകളെ കാക്കുപ്പായം ഇടുവിക്കുന്നതിനെന്നു് എഴുതിയതു ഇന്നുവരെയാണെന്നും അവർ വകവെക്കയുള്ളു എന്നും സംശയം കൂടാതെ പ്രസ്താവിക്കാവുന്നതാണു്.

൬൨. പെരുന്നാളാഘോഷം. പാത്രിയർക്കീസിന്റെ വാക്കുകളാവിതു:— "പള്ളികളിൽ ഓരോ പെരുന്നാളുകൾക്കു പുറജാതിക്കാരെപ്പോലെ സദ്യ കഴിക്കയും കൊട്ടു പാട്ടു കളി [illegible]

എന്നു പറഞ്ഞുകൊണ്ടു നഗരങ്ങളിൽ ചുററി നടക്കയും ഞായറാഴ്ചകളിലും പെരുനാളുകളിലും ഇറച്ചി മത്സ്യം മുതലായ ശ്രേഷ്ഠ ആഹാരങ്ങൾ ഒരുക്കി പള്ളിയിൽ വച്ച് ഭോഷിച്ചു കഴിക്കുകയും ചെയ്യുന്നതായി നാം കേൾക്കുന്നു. എന്റെ ഭവനം സകല ജാതികൾക്കും ഉള്ള പ്രാൎത്ഥനാഭവനം എന്നു വിളിക്കപ്പെടും എന്ന് എഴുതിയിരിക്കുന്നില്ലയൊ? എന്നാൽ നിങ്ങൾ അതു കള്ളന്മാരുടെ ഗുഹയാക്കിയിരിക്കുന്നു എന്ന് നമ്മുടെ കൎത്താവു അരുളിച്ചെയ്തിരിക്കുന്നതുപോലെ ഇങ്ങിനെയുള്ള അശുദ്ധപ്രവൃത്തികളാൽ ദേവാലയത്തെ കാമ്യരുടെ ആരാധനസ്ഥലത്തിനു തുല്യമാക്കി തീൎക്കുന്നവൻ ദൈവവിരോധിയും തന്റെ ഭാഗ്യത്തിൽ നിന്നു അകലപ്പെട്ടവനും ആകുന്നു. അതിനാൽ ഇങ്ങിനെയുള്ള പ്രവൃത്തികൾ ശുദ്ധമാനപള്ളിയിൽ വച്ചു ചെയ്വാൻ ഒരുപ്രകാരവും നിങ്ങൾക്കു അധികാരമില്ല. വിപരീതമായി പ്രവൎത്തിക്കുന്നവൻ ശുദ്ധമാനപള്ളിയിൽ നിന്നു തള്ളപ്പെടും എന്നു നിങ്ങൾ പ്രത്യേകം അറിഞ്ഞുകൊള്ളണം.”. (ടി. പുറങ്ങൾ ൩൯-൪൦) പാത്രിയൎക്കീസ് ഇവിടെ ഉണ്ടായിരുന്ന സമയം പുതുപ്പള്ളിയിലെ പെരുനാളാഘോഷം നിൎത്തിയെങ്കിലും അവിടെയും മററനേകപള്ളികളിലും ഈ വിധത്തിലുള്ള പെരുനാളാഘോഷം ഇപ്പോൾ നടത്തിവരുന്നുണ്ടല്ലൊ. അതുകൊണ്ടു പാത്രിയൎക്കീസിന്റെ ഈ അഭിപ്രായത്തെ മലയാളത്തെ യാക്കോബ്യർ സ്വീകരിക്കുന്നില്ലെന്നു തെളിയുന്നു.

൨൩. കുമ്പസാരപ്പണം. “കുമ്പസാരത്തിന് ഇവിടങ്ങളിൽ പട്ടക്കാൎക്കു പണം കൊടുത്തു വരുന്നതായി നാം അറിയുന്നു. അതു തെററായിട്ടുള്ളതാകയാൽ മേലാൽ അങ്ങിനെ കൊടുക്കുന്നതിനും വാങ്ങിക്കുന്നതിനും അധികാരമില്ല എന്നിപ്രകാരം പാത്രിയൎക്കീസ് പറയുന്നു. (ടി. പുറം ൪൦) പാത്രിയൎക്കീസിന്റെ ഈ കല്പനയെ ലേശവും കഥയുള്ളതായി മലയാളത്തെ യാക്കോബ്യർ വിചാരിക്കുന്നില്ലെന്നും കുമ്പസാരത്തിനു പണം വാങ്ങാത്ത പട്ടക്കാർ ഈ മലയാളത്തു ഇല്ലെന്നും എവൎക്കും അറിയാവുന്ന സംഗതിയാണ്. ചക്രത്തിനു ൩ ഇടങ്ങഴി നെല്ലു വിററ കാലത്തു കുമ്പസാരപ്പീസു ഒരു ചക്രം എന്നു വച്ചിരുന്നതു് നെല്ലിനു വില കൂടിയകാലത്തു ഭേദപ്പെടുത്തേണ്ടതാണെന്നും മറെറല്ലാസംഗതികൾക്കും നെല്ലു വില അനുസരിച്ച് ചക്രത്തിന്റെ സംഖ്യ കൂട്ടിയിട്ടുണ്ടെന്നും അതുകൊണ്ട് കുമ്പസാരപ്പീസ് കൂട്ടിവയ്ക്കേണ്ടതാണെന്നും മലയാളത്തെ യാക്കോബായ സഭാനാവായ ഇടവകപ്പത്രികയിൽ ഒരു പട്ടക്കാരൻ എഴുതിയിരുന്നതായി ഓൎക്കുന്നുണ്ട്. കുമ്പസാരപ്പീസ് വാങ്ങിക്കുന്നതു് തെററാണെന്നുള്ള പാത്രിയൎക്കീസിന്റെ അഭിപ്രായത്തെ ഇവിടത്തെ യാക്കോബ്യർ എത്ര മാത്രം വകവച്ചിട്ടുണ്ടെന്നു ഇതിൽനിന്നു കാണാവുന്നതാണ്.

൨൪. സേല്യൂൺ ബെസ്‌ലോമൊ (യാത്രപറച്ചിലിന്റെ വാചകം) ചൊല്ലി ജനങ്ങളെ പിരിച്ചയച്ച ശേഷമെ കുൎബാന കൊടുക്കാവു എന്ന പത്രോസു പാത്രിയൎക്കീസ് ആജ്ഞാപിച്ചതനുസരിച്ച് യാക്കോബ്യർ പ്രവൎത്തിച്ചുവരുന്നു. എന്നാൽ സേല്യൂൺ ബസ്‌ലോമൊയിക്കു മുമ്പ് കുൎബാന കൊടുക്കണമെന്ന് യാക്കോബ്യരുടെ പള്ളിക്രമത്തിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ടെന്നുള്ളതിന് ആൎക്കും തൎക്കമില്ല. അതു യാക്കോബായ മേലദ്ധ്യക്ഷന്മാർ സമ്മതിച്ചു സിമ്മനാരിക്കെയിസിൽ മൊഴികൊടുത്തിട്ടുണ്ട്. (റിക്കാൎട്ടുകൾ വാല്യം ൧. പുറം ൩൬൩ വാല്യം ൨ പുറം ൩൭) യാക്കോബ്യർ തങ്ങളുടെ പള്ളിക്രമത്തിൽ പറഞ്ഞിരിക്കുന്നതിനു വിപരീതമായിട്ടാണ് ഈ കാൎയ്യത്തിൽ പ്രവൎത്തിക്കുന്നതെന്നും ഈ സംഗതിയിൽ പള്ളിക്രമത്തിനു വിരോധമായിട്ടെ പ്രവൎത്തിക്കാവു എന്ന് നിൎബന്ധമുണ്ടെന്നും അവർ സമ്മതിക്കുന്നു. അതുകൊണ്ട് ഈ കൂട്ടർ അവരുടെ പള്ളിക്രമവും ഗണ്യമാക്കിയിട്ടില്ലെന്നു തെളിയുന്നു.

൨൫. കുൎബാന രണ്ടായിട്ടു കൊടുക്കയെന്നതു് കൊടിയ പാപമാണെന്നു യാക്കോബ്യർ ഉപദേശിക്കുന്നു. എന്നാൽ അവർ വലിയ കാസ്സോലി

പൊതിഞ്ഞു കെട്ടി വെച്ചിരിക്കുന്ന ഹൂദായാ കാനോൻ എന്തു പറയുന്നു? നിവൃത്തിയുണ്ടെങ്കിൽ കുർബാന രണ്ടായിട്ടു കൊടുക്കണമെന്നും അതു അസാദ്ധ്യമാണെങ്കിൽ ഒന്നായിട്ടു കൊടുക്കുന്നതിനു വിരോധമില്ലെന്നുമാണു. (൩ാം അദ്ധ്യായം ൭ാം കെപ്പാലയോൻ) അതുകൊണ്ടു യാക്കോബ്യർ അവരുടെ കാനോൻ പുസ്തകവും വക വെച്ചിട്ടില്ലെന്നു തെളിയുന്നു. കുർബാന രണ്ടായിട്ടു കൊടുക്കണമെന്നാണു യാക്കോബ്യരുടെ പള്ളിക്രമത്തിൽ കാണുന്നതു എന്നു ഞങ്ങൾ മുമ്പൊരിക്കൽ തെളിയിക്കയും (വൃ൦ മേടത്തിലെ താരക പുറങ്ങൾ വന്ന൫, വന്നന്ന, വന്ന൭) മറുപടി പറവാൻ ഒന്നരണ്ടു പ്രാവശ്യം പത്രികയെ ക്ഷണിക്കയും ചെയ്തിട്ടുള്ളതാണു. സഹജീവി ഒരു വാക്കുപോലും മറുപടി പറഞ്ഞിട്ടില്ല. ഇതെല്ലാംകൊണ്ടും യാക്കോബ്യർ മുഴുവനായി സ്വീകരിക്കുന്ന ഒരു പള്ളിക്രമം ആകട്ടെ കാനോനാ പുസ്തകമാകട്ടെ ഇല്ലെന്നു വരുന്നു. ഇതു കുത്തഴിവല്ലയൊ? ഇനിയും ഇതുപോലെ അനേക സംഗതികൾ പറവാനുണ്ടെങ്കിലും തല്ക്കാലം ഇതു മതിയാകുമെന്നു വിചാരിക്കുന്നു.

വന്ന. ഏതൊരു സഭയിലേയും പ്രധാനന്മാർ തമ്മിൽ ഉപദേശവിഷയങ്ങളിൽ ഏറെക്കുറെ അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടായിരിക്കുന്നതാണു. അപ്രധാനങ്ങളായ സംഗതികളിൽ മാർത്തോമ്മാ സഭയിലെ വൈദികന്മാരുടെ ഇടയിൽ അഭിപ്രായ ഭിന്നങ്ങൾ ഉണ്ടായിട്ടുണ്ടെന്നുള്ളതു തർക്കമില്ലാത്ത ഒരു സംഗതിയാണു. അതുകൊണ്ടു മാർത്തോമ്മാ സഭ കുത്തഴിഞ്ഞ പുസ്തകമാണു വാലും വകുപ്പുമില്ലാത്തതാണു എന്നിപ്രകാരം ഇടവകപ്പത്രിക ആക്ഷേപിക്കാൻ തുടങ്ങിയിട്ടു കാലം കുറെ ആയി. ഏതൊരു സഭയിലെ പ്രധാനന്മാരുടെ ഇടയിൽ ഉപദേശ സംബന്ധമായ കാര്യങ്ങളിൽ ഭിന്നതയുണ്ടോ ആ സഭ കുത്തഴിഞ്ഞ പുസ്തകം പോലെയാണെന്നു വിചാരിക്കുന്നപക്ഷം യാക്കോബായ സഭ അശേഷം കുത്തഴിഞ്ഞ പുസ്തകമാണെന്നു പാരമ്പര്യത്തെക്കുറിച്ചുള്ള പ്രതിവാദത്തിൽ ഞങ്ങൾ തെളിയിച്ചിരുന്നു. അതിനു മറുപടി ഒന്നും പറഞ്ഞില്ലെങ്കിലും മാർത്തോമ്മാ സഭയെ കുത്തഴിഞ്ഞ പുസ്തകം എന്നു വിളിക്കുന്ന കാര്യത്തിൽ സഹജീവിക്കു നാണം അശേഷം ഇല്ല. ഇപ്പോൾ യാക്കോബായ സഭയുടെ കുത്തഴിവിനെപ്പററി സാമാന്യം ദീർഘമായ ഒരുപന്യാസം നാലു താരകകളിലായി എഴുതി തീർത്തിരിക്കുന്നു.

ഇതിനെപ്പററി എഴുതാൻ തുടങ്ങിയപ്പോൾ തന്നെ താഴെവരുംപ്രകാരം ഞങ്ങൾ പ്രസ്താവിച്ചിരുന്നു. "പത്രികാധിപരുടെയൊ യാക്കോബായസഭയിൽ പ്രാമാണ്യമുള്ള ആരുടെ എങ്കിലുമോ അല്ലാതെ പേരില്ലാലേഖകന്മാരുടെ മറുപടി ഞങ്ങൾക്കു ആവശ്യമില്ല. പത്രികാധിപരോ അതുപോലെയുള്ളവരൊ നേരെവരാതെ പേരില്ലാലേഖകന്മന്മാരെ മുമ്പോട്ടു വിടുകയേ ഉള്ളു എന്നാണു ഞങ്ങളുടെ അഭിപ്രായം കാരണം പേരില്ലാ ലേഖകന്മാരോടു വാദിക്കയില്ലെന്നു ഞങ്ങൾ പല പ്രാവശ്യം പറഞ്ഞിട്ടുള്ളതുകൊണ്ടു പേരില്ലാലേഖകന്മാരാകയാൽ ഞങ്ങൾ മൌനം ദീക്ഷിക്കുമെന്നും അപ്പോൾ നിഷ്പ്രയാസേന ജയം നേടാമെന്നും പത്രികാധിപരോമററൊ വാദത്തിനു പുറപ്പെട്ടാൽ ഞങ്ങൾ മുറയ്ക്കു വാദിക്കുമെന്നും ശരിയായി വാദിക്കുന്ന പക്ഷം സ്ലേഹിതനു നില്ക്കാൻ നിവൃത്തിയില്ലാത്ത വിധത്തിലാണു സംഗതികളുടെ പോക്കെന്നും അദ്ദേഹത്തിനറിയാം. അതുകൊണ്ടു അദ്ദേഹം അടുക്കുമോ'എന്നുള്ള കാര്യത്തിൽ ഞങ്ങൾക്കു വളരെ സംശയമുണ്ടു. ഏതെങ്കിലും കണ്ടു തന്നേ തീർച്ചപ്പെടുത്താം" (വൃ൦ കർക്കടകത്തിലെ താരക പുറങ്ങൾ നവവ്യ-നവൻ) പ്രാരംഭത്തിങ്കൽ പറഞ്ഞിരുന്ന ഈ പ്രവചനം അക്ഷര പ്രകാരം നിവർത്തിച്ചിരിക്കുന്നു. പത്രികാധിപരെ ഭൂമുഖത്തെങ്ങും കാണ്മാനില്ല. ഒരുപേരില്ലാലേഖകൻ കഴിഞ്ഞ കന്നിയിലെ പത്രികയിൽഈ ഉപന്യാസത്തിൻെറ പ്രത്യാഖ്യാനം എന്ന ഭാവത്തിൽ ചില അസംബന്ധങ്ങൾ ജല്പിച്ചിരുന്നു. ഇപ്പോൾ മനോരമആപ്പീസിലെ ഒരു ഫിലപ്പു ഉമ്മൻ അവർകൾ ഞങ്ങളുടെ പ്രസംഗത്തിനു ഖണ്ഡനമായി ഒരു ലഘുലേഖ പ്രസിദ്ധീകരിപ്പാൻ പോകുന്നു എന്നു കഴിഞ്ഞ ഇടവകപ്പത്രികയിൽ ഒരു പരസ്യം കാണുന്നു 'യാക്കോബായ സഭയും കുത്തഴിഞ്ഞപുസ്തകവും എന്ന താരകയിലെ പേരില്ലാ ലേഖനത്തെ" എന്നു പറഞ്ഞാണു

ആ പരസ്യം ആരംഭിക്കുന്നതു. ഇതു താരകയിലെ ഒരു ലേഖനമല്ല പത്രാധിപോപന്യാസം ആണെന്നു പോലും മനസ്സിലാക്കാൻ ടിയാനു ശക്തിയില്ലെന്നു കാണുന്നു. നാലു പത്രങ്ങളിലായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഒരു പത്രാധിപോപന്യാസം വായിച്ചു നോക്കിയിട്ടു അതിനു പ്രത്യാഖ്യാനവും എഴുതി തയ്യാറാക്കി. എന്നാൽ പ്രത്യാഖ്യാനത്തിനു വിഷയമായ പ്രസംഗം പത്രാധിപോപന്യാസമാണെന്നു ധരിച്ചില്ല. രാമായണം മുഴുവനും പഠിച്ചു സീതയുടെ ഭർത്താവു ആരാണെന്നുള്ളതു മാത്രമേ മനസ്സിലാകാതുള്ളു, ഈയാളിന്റെ ലഘുലേഖയുടെ ഗൌരവം എന്തുമാത്രമുണ്ടായിരിക്കുമെന്നു ഇതിൽ നിന്നു തന്നെ ഊഹിക്കാവുന്നതാണു. ഈ ലഘുലേഖ സയുക്തികമായിട്ടുള്ളതാണെന്നു പത്രികാധിപരോ അതുപോലെ പ്രധാനന്മാരായ മററു യാക്കോബ്യരോ സർട്ടിഫിക്കേററു കൊടുക്കുന്നപക്ഷം അതിനെ ഞങ്ങൾ നിരൂപണം ചെയ്യുന്നതാണു. എന്നാൽ അങ്ങിനെ ഒരു സർട്ടിഫിക്കേററു ഇതിനു ആരും കൊടുക്കയില്ലെന്നു ഞങ്ങൾ പ്രവചിച്ചിരിക്കുന്നു.

സാരതരങ്ങളായ വിഷയങ്ങളിൽ അഭിപ്രായഭിന്നമുള്ളതു യാക്കോബായ സഭയിലാണെന്നു പ്രത്യക്ഷപ്പെടാതിരിപ്പാൻ നിവൃത്തിയില്ലെന്നു പത്രികാധിപക്കു അറിയാവുന്നതുകൊണ്ടു അദ്ദേഹം നേരെ വരികയില്ല നിശ്ചയം.

---

## ഒരു യാക്കോബായ സൂന്നഹദോസ്.

കോട്ടയം പഴയസിമ്മനാരിയിൽ വച്ചു് യാക്കോബ്യരുടെ ഒരു സൂന്നഹദോസു ഈ മാസം ൧൨-ാം തീയതി മുതൽ നടത്തേണമെന്നും സൂന്നഹദോസിലെ ആലോചനകൾ തർജ്ജമയോടുകൂടെ നടത്തപ്പെടേണ്ടിയിരിക്കുന്നതിനാൽ എട്ടു ദിവസത്തോളം യോഗം ദീർഘിക്കുമെന്നും എല്ലാ ഇടവകകളിൽനിന്നും പ്രതിപുരുഷന്മാരെ അയക്കേണ്ടതാണെന്നും മോറാൻ മാർ ഇഗ്നാത്യോസ് അബ്ദുള്ളാ പാത്രിയർക്കീസു അവർകൾ കല്പന അയച്ചതനുസരിച്ചു ൧൨-ാം തീയതി യോഗം കൂടിയിരുന്നു. ഈ സൂന്നഹദോസിൽവച്ചു് പാത്രിയർക്കീസുമായി മത്സരിക്കേണ്ട ആവശ്യമുണ്ടെന്നു് മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾ മുമ്പുകൂട്ടി അറിഞ്ഞിരുന്നതിനാൽ അതിലേക്കു് ഹൈക്കോർട്ടു വക്കീൽ മിസ്റ്റർ ഇ. ജെ. ജോൺ ബി. എ., ബി. എൽ മുതലായ പ്രധാനന്മാരായ പലരോടും ആലോചിച്ചു വേണ്ട ഒരുക്കങ്ങൾ കാലേകൂട്ടി ചെയ്തിരുന്നു. ബാവായുടെ പക്ഷത്തിൽ നില്ക്കാതെ ബാവായോടു എതൃത്തു മെത്രാച്ചന്റെ പക്ഷത്തു നില്ക്കുന്നവരെ തന്നേ ഇടവകകളിൽനിന്നു പ്രതിപുരുഷന്മാരായി അയക്കത്തക്കവണ്ണം മഹാന്മാർ ബുദ്ധിപൂർവ്വം ചട്ടംകെട്ടുകൾ ചെയ്കയും ചെയ്തിരുന്നു. ൧൨-ാം തീയതി വെള്ളിയാഴ്ച കാലത്തെ പഴയസിമ്മനാരി പള്ളിയിൽവെച്ചു് സൂന്നഹദോസു ആരംഭിച്ചു. ബാവായുടെ പക്ഷക്കാരായി കോട്ടയത്തുള്ള ചിലരെ അകത്തു പ്രവേശിപ്പിക്കാതെയിരിപ്പാൻ ഒരു സൂത്രവും പ്രയോഗിച്ചു. അതു മറെറാന്നുമല്ല. ഇടവകപ്രതിനിധികളല്ലാതെ ഒരുത്തനും അകത്തു പ്രവേശിച്ചുകൂടാ എന്നു നിശ്ചയിച്ചതു തന്നേ. ബാവായിക്കു വിരോധമായി നിന്നു ധീരതയോടു വാദിപ്പാൻ തയ്യാറുള്ളവരായി കോട്ടയത്തു താമസിക്കുന്ന മിസ്ററർ കെ. വി. ചാക്കോ ബി. എ., എൽ. ററി. മുതലായ പല മഹാന്മാരും ഓരോ ഇടവകകളുടെ പ്രതിനിധിസ്ഥാനം സ്വീകരിച്ചിരുന്നു. ബാവായുടെ പക്ഷക്കാർക്കു ഇതൊന്നും മനസ്സിലാകാഞ്ഞതിനാൽ അവരിൽ പലരും വെളിയിൽ തള്ളപ്പെട്ടുപോയി. ഹൈക്കോർട്ടു വക്കീൽ മിസ്ററർ ഇ. ജെ. ജോൺ ബി. എ., ബി. എൽ. കൊച്ചി പോലിസ്സ് സൂപ്രണ്ടു് മിസ്ററർ എം. എ. ചാക്കോ ബി. എ. മുതലായ മഹാന്മാർ ഇടവക പ്രതിപുരുഷന്മാരായി വന്നിരുന്നു. സൂന്നഹദോസിൽ പാത്രിയർക്കീസു അവർകൾ പ്രാരംഭ പ്രസംഗം ഭംഗിയായി കഴിച്ചു. നിഖ്യായിൽ ൩൧൮ ബാവാന്മാരേ കൂടിയുള്ളു എന്നും എണ്ണിനോക്കിയപ്പോൾ ൩൧൯ ബാവാന്മാർ ഉണ്ടായിരുന്നെന്നും അതിലൊന്നു പരിശുദ്ധാത്മാവായി

രുന്നെന്നും ഈ സൂനഹദോസും അതുപോലെ ആയിരിക്കണമെന്നുമായിരുന്നു പ്രസംഗത്തിൻെറ ചുരുക്കം. പ്രസംഗം കഴിഞ്ഞയുടനെ മിസ്ററർ ഇ. ജെ. ജോൺ ബി. എ., ബി. എൽ. എഴുന്നേററു ഞങ്ങൾക്കു ചില കാൎയ്യങ്ങൾ ആലോചിച്ചു തിരുമനസ്സറിയിപ്പാനുണ്ടു. ആ ആലോചന കഴിഞ്ഞിട്ടു തിരുമനസ്സുകൊണ്ടു ഇങ്ങോട്ടു എഴുന്നെള്ളിയാൽ മതിയാകും. അതുകൊണ്ടു ഇപ്പോൾ തിരുമനസ്സുകൊണ്ടു തിരിച്ചെഴുന്നെള്ളണം എന്നിപ്രകാരം പറകയുണ്ടായി. എന്നാൽ നിങ്ങൾ ആലോചിക്കണം എന്നു അല്പം അതൃപ്തിയോടുകൂടെ പറഞ്ഞുംവെച്ചു ബാവാ മേൽത്തട്ടിലേക്കു പോയി. മലങ്കര യാക്കോബായ ഇടവകയുടെമേൽ ആത്മീയവും ലൌകികവുമായ എല്ലാ അധികാരവും തനിക്കിരിക്കേണ്ടതാണെന്നു ബാവാ പറയുന്നു എന്നും അതിനെപ്പററി എന്താണു മറുപടി പറയേണ്ടതു് എന്നും ആദ്യമേ ആലോചന ഇട്ടു. ബാവായിക്കു ഇപ്പോൾ ഉള്ള അധികാരം തന്നേ വളരെ കൂടുതലാണെന്നും ഇതിൽ കുറയുകയല്ലാതെ അശേഷം കൂടുതൽ കൊടുപ്പാൻ പാടില്ലെന്നും ഈ ഇടവകയുടെ ലൌകികാധികാരം ബാവായ്ക്കു കൊടുക്കുക എന്നതു ഒരിക്കലും പാടില്ലെന്നും അല്ലാതെ നാം കൊടുത്താൽ തന്നെയും നമ്മെ പ്രതിപുരുഷന്മാരായി അയച്ചിരിക്കുന്ന ഇടവകക്കാർ അതിലേക്കു നമ്മെ അധികാരപ്പെടുത്തിയിട്ടില്ലാത്തതുകൊണ്ടു നമ്മുടെ പ്രവൃത്തിക്കു തന്നേ വിലയുണ്ടായിരിക്കയില്ലെന്നും മിസ്ററർ എം. പി. വക്കീ സയുക്തികമായി പ്രസംഗിച്ചു. യോഗം ആകപ്പാടെ അതിനെ ഹസ്തതാഡനങ്ങളോടുകൂടെ സ്വീകരിച്ചു. ഉത്സാഹപൂൎവ്വമായ ഹസ്തതാഡനത്തിൻെറ ശബ്ദം ബാവായുടെ ചെവിയിൽ എത്തുകയും അതിൻെറ കാരണം ഉടനെ ചോദിച്ചു മനസ്സിലാക്കുകയും ചെയ്തു.

പിന്നത്തെ ആലോചനവിഷയം ഇടവകയുടെ വിഭാഗം എന്നതായിരുന്നു. പത്രോസ് പാത്രിയക്കീസു അവർകൾ മലങ്കര യാക്കോബായ ഇടവകയെ ഏഴു ഇടവകകളായിട്ടു വിഭാഗിച്ചു ഏഴു മെത്രാന്മാരെ നിയമിച്ചിരുന്നു എന്നുള്ളതു എല്ലാവൎക്കും അറിവുള്ളതാണല്ലോ. അതനുസരിച്ചു തന്നേ മേലാലും നടക്കേണ്ടതാണെന്നും മാർ ഒസ്താത്യോസു മെത്രാപ്പോലീത്തായിക്കു ഒരു ഇടവക കൊടുക്കേണ്ടതാണെന്നും ഇനിയും മൂന്നു മെത്രാന്മാരെ കൂടെ വാഴിക്കേണ്ടതാണെന്നും കോട്ടയം ഇടവകയുടെ മെത്രാൻ അസോസ്യേഷൻ കമ്മിട്ടിയുടെ പ്രസിഡണ്ടായിരിക്കണമെന്നും എന്നാൽ മററുള്ള ഇടവകകളുടെമേൽ അധികാരം ഒന്നും ഉണ്ടായിരിക്കരുതെന്നുമാണു് പാത്രിയക്കീസു അവർകളുടെ അഭിപ്രായം എന്നുള്ളതു ഓരോന്നോരോന്നായി യോഗപ്രധാനികൾ യോഗത്തിൻെറ മുമ്പാകെ കൊണ്ടുവന്നു. മൂന്നു ഇടവകയല്ലാതെ ഏഴു ഇടവക പാടില്ലെന്നും മാർ ഒസ്താത്യോസു മെത്രാപ്പോലീത്താ അവർകൾക്കു ഒരിടവകയും കൊടുക്കാൻ നിവൃത്തിയില്ലെന്നും മലങ്കര ഇടവകയുടെമേൽ പൊതുവെ അധികാരമുള്ള ഒരു മെത്രാപ്പോലീത്താ ഉണ്ടായിരിക്കേണ്ടതാണെന്നും തെക്കും വടക്കുമുള്ള മെത്രാപ്പോലീത്തന്മാൎക്കു ഓരോ സഫ്രഗന്മാർകൂടെ ഉണ്ടായിരിക്കുന്നതിനു വിരോധമില്ലെന്നും സൂനഹദോസു തീരുമാനിച്ചു. സൂനഹദോസു തീരുമാനിച്ചു എന്നു പറഞ്ഞുകൂടാ എന്നു ചിലർ വാദിച്ചേക്കാം. പട്ടക്കാരും അത്മായക്കാരുമല്ലാതെ മേല്പട്ടക്കാരിൽ ആരും ഈ സൂനഹദോസിൽ ഉണ്ടായിരുന്നില്ല. ആരും അഗ്രാസനാധിപത്യം വഹിച്ചില്ല. ഏഴു ഇടവക വേണമെന്നു പറഞ്ഞു ധൃതികൂട്ടിയ ഒരു ഇടവക പ്രതിനിധിയെ പിടിച്ചു വെളിയിലാക്കി. പോലീസ് സൂപ്രണ്ടു മിസ്ററർ എം. എ. ചാക്കോയും ഹൈക്കോർട്ടു വക്കീൽ മിസ്ററർ ഇ. ജെ. ജോണും പറയുന്നതിനു എതിരു പറവാൻ കുഗ്രാമങ്ങളിൽനിന്നു വന്ന പലൎക്കും ധൈൎയ്യമില്ലാഞ്ഞിട്ടാണു അനേകർ മൌനം ഭിക്ഷിച്ചതെന്നത്രെ ചിലരുടെ മതം. ഈ സൂനഹദോസിൽ പ്രാധാന്യം വഹിച്ച മഹാന്മാരുടെ ശക്തികൊണ്ടു എതിരഭിപ്രായങ്ങളെ അമൎത്തികളഞ്ഞു എന്നാണു കേൾവി. ഏതായാലും ബാവായുടെ പക്ഷത്തു നില്പാൻ ഒരു ഇടവകയുടെ പ്രതിനിധികളെ മാത്രമേ അവിടെ കണ്ടുള്ളു. വേറെ ആളുകൾ ആ ഭാഗത്തുണ്ടായിരുന്നുവോ എന്നു നിശ്ചയിക്കാൻ പാടില്ല. ബാവായും മെത്രാച്ചനുമായി പിണങ്ങി പിരിയുന്നപക്ഷം തങ്ങൾ മെത്രാച്ചൻെറ കക്ഷിയിലേ നില്പുവെന്നു പല പട്ടക്കാരു

മെത്രാപ്പോലീത്താ അവർകൾക്കു മുന്നറിവു കൊടുത്തിട്ടുണ്ടായിരുന്നു എന്നുള്ളതു നിശ്ചയമാണു.

ഇതു കൂടാതെ മലങ്കര ഇടവകയിൽ ആവശ്യംപോലെ മെത്രാന്മാരെ യഥാകാലം വാഴിച്ചുകൊള്ളുന്നതിന് മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്തായെ അധികാരപ്പെടുത്തി ഒരു കല്പന ഇപ്പോൾതന്നേ തരണമെന്നു കൂടെ ബാവായോടു ആവശ്യപ്പെടണമെന്നു ഈ സൂനഹദോസു തീരുമാനിച്ചു. ഈ കല്പന കൈയിൽ കിട്ടിയാൽ പിന്നെ എന്നെങ്കിലും മേല്പട്ടക്കാരെ വാഴിക്കാൻ ആവശ്യപ്പെടുമ്പോൾ ബാവായെ ആശ്രയിച്ചിട്ടു കാര്യമില്ലായിരിക്കും. ഇത്രയും സംഗതികൾ ൨൮ാംനു- വെള്ളിയാഴ്ചയും ൨൯ാംനു- ശനിയാഴ്ചയുമായിട്ടാണു തീരുമാനിച്ചതു.

ഈ സംഗതികൾ ബാവായുടെ അടുക്കൽ അറിയിച്ചതിന്റെ ഫലമായിഉണ്ടായ ഇളക്കങ്ങൾ ഒട്ടും ചില്ലറയല്ലായിരുന്നു. ബാവാ ഇതൊന്നും സ്വീകരിച്ചില്ലെന്നു വിശേഷിച്ചു പറയേണ്ടല്ലോ. മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളോടു ബാവാ കഠിനമായി മുഷിഞ്ഞു "നീ കള്ളനല്ലയോ? പരമല ൮൦൦൦ രൂപായെ പിരിഞ്ഞുള്ളു എന്നു എന്നോടു പറഞ്ഞില്ലേ? നി വ്യസനിക്കും. യെറുശ്ലേമിന്റെ പാത്രിയക്കീസിനെ ഞാൻ ചാടിച്ചതു നീഅറിഞ്ഞിട്ടുണ്ടോ?" എന്നിങ്ങനെ പാത്രിയക്കീസു മെത്രാപ്പോലീത്തായോടു ചോദിക്കയും കഠിനതരമായ ചില വാക്കുകൾ പറകയും ചെയ്തു. മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്തായും മററും അഭിഷേകം ചെയ്യപ്പെട്ട സമയം യറുശ്ലേമിലെ യാക്കോബാ പാത്രിയക്കീസായിരുന്ന ആളിനെ ഈ ബാവാ സ്ഥാനഭ്രഷ്ടനാക്കികളഞ്ഞു. ആ കാര്യം ആണു ബാവാ സൂചിപ്പിച്ചതു. ബാവാ മെത്രാച്ചനെ കള്ളനെന്നും മററും വിളിച്ചെന്നു ജനങ്ങൾ കേട്ടപ്പോൾ അവരിൽ ചിലർ ഇളകിയെന്നും ഞങ്ങളുടെ മെത്രാച്ചനെ കള്ളനെന്നു പറഞ്ഞവനാരു! എന്നു പറഞ്ഞു ചിലർ ലഹളകൂട്ടിയെന്നും ഒരു കേൾവിയുണ്ടു. വാസ്തവമാണൊ എന്നു നിശ്ചയമില്ല. ഏതായാലും ഒടുവിൽ ബാവാ ഭ്രമിച്ചെന്നും മെത്രാപ്പോലീത്താ അവർകളെ പിടിച്ചു ചുംബനം ചെയ്തെന്നും ഉള്ളതു തീർച്ചയാണു. ഒടുവിൽ നേരെല്ലാം ബാവാ അങ്ങു പറഞ്ഞു. പരദേശത്തുള്ള യാക്കോബായ സഭ ദിവസേന ക്ഷയിക്കയാണു. അവിടെ അർമ്മേനിയ സഭയിലേക്കു ഇപ്പോൾ ജനങ്ങൾ വളരെ പോകുന്നുണ്ടു. അതിനാൽ അവിടെ വലിയ ഞെരുക്കത്തിലാണു കഴിച്ചുകൂട്ടുന്നതു. വളരെ സഹായത്തിനു ആവശ്യമുണ്ടു എന്നിപ്രകാരമെല്ലാം ബാവാ പറഞ്ഞു. മേല്പട്ടസ്ഥാനം കൊടുക്കുന്ന പക്ഷം നല്ല സംഖ്യ കൊടുക്കാമെന്നു ചിലരെല്ലാം വാഗ്ദാനം ചെയ്തിട്ടുണ്ടെന്നും അതുകൊണ്ടാണു ഏഴ മെത്രാന്മാർ വേണമെന്നു ശഠിക്കുന്നതെന്നുമത്രെ ചില യാക്കോബ്യരുടെ അഭിപ്രായം. ബാവാ എന്നോടു എന്തുചെയ്താലും മലങ്കര ഇടവകയുടെ സമ്മതം കൂടാതെ ഒരു ഒററ രൂപായൊ ഒരു സാമാനമോ ഞാൻ തരികയില്ലെന്നു മെത്രാപ്പോലീത്താ അവർകൾ ബാവായോടു മറുപടി പറഞ്ഞു.

ആവശ്യപ്പെടുന്ന സമയത്തു മെത്രാന്മാരെ വാഴിച്ചുകൊള്ളുന്നതിനും മററും സമ്മതിച്ചു കല്പന തരണമെന്നും അതിനു മനസ്സില്ലാത്തപക്ഷം ബാവായെ തങ്ങൾ സ്വീകരിക്കയില്ലെന്നും സ്ഥാനഭ്രഷ്ടനായിരിക്കുന്ന പാത്രിയക്കീസിനെ തങ്ങൾ വരുത്തുമെന്നും മററും ബാവായെ മനസ്സിലാക്കി, ആവശ്യപ്പെട്ടാൽ വരാമെന്നു കാണിച്ചു സ്ഥാനഭ്രഷ്ടനായ അബ്ദുംശിഹ പാത്രിയക്കീസു തുടരെ രണ്ടു എഴുത്തുകൾ ഇവിടെയ്ക്കു അയച്ചിട്ടുണ്ടു. ഇതെല്ലാംകൊണ്ടു ബാവാ വല്ലാതെ ഭ്രമിച്ചു. എങ്കിലും ഇടവകകൾ തോറും നടന്നു കക്ഷികൂട്ടാൻ ശ്രമിച്ചാൽ വല്ലതും ഫലിക്കുമോ എന്നു കൂടെ ബാവായ്ക്കു ഒന്നു നോക്കി വയ്ക്കണമെന്നുണ്ടു. എട്ടു ദിവസത്തേക്കു തന്റെ അഗ്രാസനാധിപത്യത്തിൽ തമജ്ജുക്കാരന്റെ സഹായത്തോടു കൂടെ സൂനഹദോസു നടത്തണമെന്നു വിചാരിച്ചു കല്പന അയച്ച ബാവായുടെ ആഗ്രഹം ഒന്നും സാധിച്ചില്ല. രണ്ടു ദിവസം കൊണ്ടു സൂനഹദോസും അവസാനിച്ചു. അവസാനയോഗത്തിൽ ചെ

ന്നു നാലു വാക്കു പറയുന്നതിനു ബാവായിക്കു അനുവാദം ഉണ്ടായി. നിങ്ങൾ എന്നെ അങ്ങു അയച്ചേച്ചാൽ മതി ഇനിക്കു ഒന്നും തരേണ്ടാ എന്നു ബാവാ അവസാന യോഗത്തിൽ ചെന്നു പറഞ്ഞു. മേല്പറഞ്ഞ സംഗതികൾ പ്രസ്തുത സൂനഹദോസിൽ ഉണ്ടായിരുന്ന പ്രധാനന്മാരായ ചിലരിൽനിന്നു കിട്ടിയിട്ടുള്ള അറിവാണു.

ഈ കാൎയ്യത്തിൽ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളെയും ഇ. ജെ. ജോൺ അവർകളേയും മററും വളരെ പ്രശംസിക്കയും അനുമോദിക്കയും ചെയ്യേണ്ടിയിരിക്കുന്നു. ഭാഗീരഥ പ്രയത്നം ചെയ്തു പരദേശ മേലധികാരത്തെ സ്ഥാപിച്ച പരേതനായ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾ തന്നേ പിന്നീടു അതിൻെറ ആബദ്ധ്യം മനസ്സിലാക്കുകയും അതിനെ ലഘൂകരിക്കാൻ കഴിയുന്നത്ര ശ്രമിക്കയും ചെയ്തിട്ടുണ്ടു. അദ്ദേഹത്തിനു അല്പംകൂടെ ജീവിച്ചിരിപ്പാൻ ഇടയാകാഞ്ഞതു മലങ്കര യാക്കോബായ സഭയ്ക്കു വലുതായൊരു നഷ്ടമാണു. എന്നാൽ ബാവായുടെ മുടക്കിനേയും ശാപത്തേയും തൃണപ്രായമാക്കി അദ്ദേഹത്തോടു എതൃത്തു നിന്നതിൽ ഇപ്പോഴത്തെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമേനിയേയും മിസ്ററർ ഇ. ജെ. ജോണിനേയും മററും പ്രശംസിക്കേണ്ടിയിരിക്കുന്നു. ആലോചന സമയത്തു ബാവായെ യോഗത്തിൽനിന്നു അയച്ചുകളഞ്ഞതു വളരെ ബുദ്ധിയായി അദ്ദേഹം യോഗത്തിലുണ്ടായിരുന്നെങ്കിൽ ശാപത്തെ ഭയമുള്ള സാധുക്കൾ അദ്ദേഹത്തിൻെറ ഭാഗത്തു ചേൎന്നു പോകാൻ ഇടയുണ്ടായിരുന്നു. യോഗത്തോടു പൊതുവെ ഇതിനെപ്പററി അധികം സംസാരിപ്പാൻ ബാവായ്ക്കു ഇടകൊടുക്കാഞ്ഞതു നന്നായി. ബാവായുമായിട്ടു സംസാരിച്ചതു ഈ ബാവാന്മാരുടെ വായിൽനിന്നു നിഷ്പ്രയാസേന പുറപ്പെടുന്ന ശാപോച്ചാരണങ്ങൾ നരകത്തിലേക്കുള്ള ററിക്കെററാണെന്നൊ ആകാശത്തിൽ നിന്നു അഗ്നി ഇറക്കുന്നതാണെന്നൊ വിചാരിക്കാത്ത പരിഷ്കൃതമാനസന്മാരായ മെസേഴ്സ് ഇ. ജെ. ജോൺ, എം. എ. ചാക്കൊ മുതലായ മഹാനുഭാവന്മാരായിരുന്നു. മലങ്കര സഭയുടെ ക്ഷേമത്തെ കാംക്ഷിക്കുന്നവരായ ഈ മഹാന്മാരെ മലങ്കരെയുള്ള യാക്കോബ്യർ ഐകകണ്ഠ്യേന പിൻതാങ്ങുന്നതായാൽ പരദേശാധികാരത്തെ അവർ നിർമ്മൂലനം ചെയ്യുന്നതാണു.

ഈ സംഗതിയിൽ മലങ്കര സഭയുടെ ക്ഷേമത്തിനു വേണ്ടി ധീരതയോടുകൂടെ പോരാടുന്ന മാർദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയോടും മററും ഞങ്ങൾക്കു വളരെ ബഹുമാനം ഉണ്ടെങ്കിലും ബാവായുടെ ഭാഗവും അല്പം പറയാതിരിപ്പാൻ നിവൃത്തിയില്ലാ. സഭാതലവനു സഭയുടെ ലൌകിക കാൎയ്യങ്ങളുടെ മേൽ അധികാരം ഇല്ലാതെ ഒരു സഭയും ലോകത്തിൽ ഒരു കാലത്തും ഉണ്ടായിട്ടില്ല. സൎവ്വകലാശാലാ ബിരുദാരിയും പ്രസ്തുത സൂനഹദോസിലെ ഒരു പ്രതിനിധിയുമായ ഒരു മഹാൻ ഇതിനു പറഞ്ഞ സമാധാനം യാക്കോബായ മെത്രാക്കക്ഷിയുടെ ആശയത്തെ വെളിപ്പെടുത്തുന്നതാണ്. ഓസ്ത്രേലിയായിൽ മെൽബോൺ എന്ന സ്ഥലത്തെ ബിഷോപ്പിനെ ഈയിട കാൻറർപുരിയിലെ ആൎച്ച് ബിഷോപ്പു സ്ഥാനാഭിഷേകം ചെയ്തപ്പോൾ അഭിഷേകം ചെയ്യപ്പെട്ട ബിഷോപ്പു കാൻറർപുരി ആൎച്ച് ബിഷോപ്പിനു കീഴ്പ്പെട്ടിരിക്കാമെന്നു സത്യം ചെയ്തില്ലെന്നും അതെ സമയം തന്നേ ഇംഗ്ളണ്ടിലേക്കു വാഴിക്കപ്പെട്ട ഒരു ബിഷോപ്പു ഈ സത്യം ചെയ്യെന്നും അതുകൊണ്ടു ഇങ്ങിനെ ഒരു സംഗതി ചരിത്രത്തിൽ ഇല്ലെന്നു പറയുന്നതു പിശകാണെന്നും അദ്ദേഹം പ്രസ്താവിക്കയുണ്ടായി. ചൎച്ചാഫ് ഇംഗ്ളണ്ടു സഭയോടു ഐക്യത്തിലിരിക്കുന്ന സഭകൾ ഓസ്ത്രേലിയായിലും അമ്മേരിക്കായിലും മററും ഉണ്ടു. ആ സഭകളുടെ മേൽ കാൻറർപുരി ആൎച്ചുബിഷോപ്പിനു യാതൊരു വക അധികാരവും ഇല്ല. പാത്രിയക്കീസുമായുള്ള ബന്ധം ഈ വിധത്തിലുള്ള ഒരു സഹോദരബന്ധം മാത്രം ആയിരിക്കണമെന്നാണു ഈ മഹാന്മാരുടെ അഭിപ്രായം. ഈ സംഗതിയിൽ മാൎത്തോമ്മാ സുറിയാനിക്കാർ ഈ മഹാന്മാരെ ഹൃദയപൂൎവ്വം പിൻ താങ്ങുന്നതാണു.

പരദേശത്തുള്ള എല്ലാ യാക്കോബായ ഇടവകകളുടെ മേലും പാത്രിയക്കീസിനു സൎവ്വാധികാരവും ഉണ്ടു. ഇവിടെ റീശിസാ വാങ്ങിക്കാനല്ലാതെ മറെറാന്നി

നും തനിക്കധികാരം ഇല്ലെന്നു ഇവിടത്തുകാർ പറയുന്നതു എന്തുകൊണ്ടെന്നു ബാവായിക്കു മനസ്സിലാകുന്നില്ലെന്നാണു തോന്നുന്നതു. നമുക്കു മലങ്കര ഇടവകയുടെ മേൽ ലൌകികാധികാരം ഇല്ലെന്നു നിങ്ങൾ പറയുന്നതു നാം സമ്മതിച്ചേക്കാം. നാമും നമ്മുടെ പൂൎവ്വന്മാരും എഴുതിയ സ്ഥാത്തിക്കോനിൽ ചില ലൌകികാധികാരങ്ങൾ പറഞ്ഞുപോയിട്ടുണ്ടു. അതു തിരുത്താതെ നിങ്ങൾ വച്ചേക്കുന്നതു ശരിയല്ല. അതു നമ്മുടെ അടുക്കൽ കൊണ്ടുവരണം. നാം തിരുത്തി തരാം. എന്നിപ്രകാരം പാത്രിയക്കീസു അവർകൾ പറഞ്ഞെന്നും എന്നാൽ ഒരു മെത്രാനും അതനുസരിച്ചു തിരുത്തി വാങ്ങിപ്പാനായി സ്ഥാത്തിക്കോൻ അദ്ദേഹത്തിന്റെ അടുക്കൽ ഹാജരാക്കീട്ടില്ലെന്നും മാന്യനായ ഒരു ബാവാകക്ഷിക്കാരൻ പറകയുണ്ടായി. ബാവായുടെ ഈ യുക്തിക്കു യാക്കോബായ സഭയിലെ മെത്രാക്കക്ഷികൾ പറയുന്ന സമാധാനം എന്തായിരിക്കുമെന്നറിയുന്നില്ല. പരേതനായ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായിക്കും അതിന്റെ ശേഷം മലങ്കരെ ഉണ്ടായിട്ടുള്ള യാക്കോബായ മെത്രാന്മാർ എല്ലാവൎക്കും കൊടുക്കപ്പെട്ടിട്ടുള്ള സ്ഥാത്തിക്കോൻ വായിച്ചു നോക്കിയാൽ മലങ്കര ഇടവകയിലെ പള്ളികളുടെയും പള്ളിവക സ്വത്തുക്കളുടെയും മേൽ അധികാരം പാത്രിയക്കീസു കൊടുത്തിരിക്കുന്നതായി കാണാം. മലങ്കരയുള്ള പള്ളിസ്വത്തുക്കളിന്മേൽ ബാവായിക്കു അധികാരം ഇല്ലാതിരിക്കെ ആ അധികാരം കൊടുപ്പാൻ ബാവായിക്കു കഴിയുന്നതല്ലല്ലൊ. ബാവായുടെ സാക്ഷാൽ ആധിപത്യത്തിലിരിക്കുന്ന യാക്കോബായ ഇടവകകളിലെ മെത്രാന്മാൎക്കു കൊടുത്തു വരുന്ന രീതിയിൽ തന്നേ മലയാളത്തെ മെത്രാന്മാൎക്കു സ്ഥാത്തിക്കോൻ കൊടുക്കയും അവർ അതു വാങ്ങിക്കയും ചെയ്തു കൂടാത്തതാണു.

പരദേശത്തുള്ളതിനേക്കാൾ അനേക മടങ്ങു സ്വത്തും ജനവുമുള്ള മലങ്കര സഭയുടെ മേൽ ആളൊന്നിനു ഈരണ്ടു ചക്രത്തിന്റെ അധികാരമല്ലാതെ മറ്റൊന്നും തനിക്കില്ലെന്നു വരുത്തുന്നതു ബാവായിക്കു സഹിക്കാവതല്ലാത്ത ഒരു സങ്കടമാണു. എന്നാൽ ദാനം കിട്ടിയ പശുവിന്റെ വായിൽ പല്ലുണ്ടോ എന്നു നോക്കീട്ടു കാൎയ്യമില്ലല്ലൊ. ഏതാനും കൊല്ലങ്ങൾക്കിടയിൽ യാതൊരു ചിലവും ചെയ്യാതെ യാക്കോബായ പാത്രിയക്കീസിനു വെറുതെ കിട്ടിയ ഈ സഭയുടെ മേൽ വലിയ അധികാരം ഒന്നും ആഗ്രഹിച്ചിട്ടു കാൎയ്യമില്ല. കിട്ടുന്നിടത്തോളം മിടുക്കെന്നു വിചാരിച്ചാൽ മതിയാകുന്നതാണു. ഇദ്ദേഹം മുമ്പു പത്രോസു പാത്രിയക്കീസിനോടു കൂടെ ഇവിടെ വന്നപ്പോൾ ആ പാത്രിയക്കീസു ഇവിടെ നടത്തിയ അധികാരം എല്ലാം കണ്ടിട്ടുള്ളതു കൊണ്ടു ഇപ്പോൾ ഇദ്ദേഹത്തിനു വളരെ ഇച്ഛാഭംഗത്തിനു വഴിയുണ്ടു. ഏക ഇടവകയായിരുന്ന മലങ്കര ഇടവകയെ ഏഴായി വിഭാഗിക്കയും യാതൊരുത്തനോടും യാതൊന്നും ചോദിക്കാതെ ഏഴു മെത്രാന്മാരെ പ്രതിഷ്ഠിക്കയും ചെയ്തിട്ടു ജീവനിൽ കൊതിയുള്ള ഒരുത്തനെങ്കിലും ആ പാത്രിയക്കീസിന്റെ നേരെനിന്നു എതൃത്തു ഒരു ശബ്ദംപോലും പുറപ്പെടുവിക്കാതിരുന്നതും ഒടുവിൽ മലയാളത്തുനിന്നു ഒരു ലക്ഷം രൂപായും കൊണ്ടുപോകാൻ സാധിച്ചതും മറ്റും അറിഞ്ഞിരിക്കുന്ന ഇദ്ദേഹത്തിനു ഇപ്പോൾ സങ്കടമുണ്ടാകാവുന്നതുതന്നേയാണു.

ഏഴു ഇടവകകൾ തിരിച്ചതിന്റെ കാരണവും മറ്റും മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായുടെ സ്ഥാത്തിക്കോനിൽ പാത്രിയക്കീസു പറഞ്ഞിട്ടുണ്ടു. അതിന്റെ തൎജ്ജമയാവിതു:— "മലയാളത്തെ നാലു ലക്ഷം ജനങ്ങൾക്കു ഒന്നോ രണ്ടോ മെത്രാന്മാർ മാത്രമുണ്ടായിരിക്കുന്ന പക്ഷം അവർ ആത്മീയ കുരുടന്മാരും അഹങ്കാരികളും ആയിതീരുന്നതാണെന്നു നാം മനസ്സിലാക്കി.................നമ്മുടെ കൎത്താവു ..........൧൨ അപ്പോസ്തലന്മാരെ നാലു ഭാഗത്തേക്കു അയച്ചു. അതുപോലെ നാമും ഈ ഇടവകയെ പന്ത്രണ്ടായിട്ടു വിഭാഗിക്കേണ്ടതായിരുന്നു. എന്നാൽ നമ്മുടെ ബലഹീനതയെ കൊയിത്തിന്റെ യജമാനന്റെ പക്കൽ ഏല്പിച്ചുകൊണ്ടു ഇതിനെ ഏഴായി വിഭാഗിക്കേണമെന്നു നമുക്കു ദിവ്യബോധം ഉണ്ടായി+ ...... ........ഈ വിഭാഗം ദൈവസന്നിധാനത്തിങ്കൽ വച്ചു ചെയ്തിരിക്കുന്നു. അതിലേ

+"നമ്മുടെ ബോധം പ്രകാശിപ്പിക്കപ്പെട്ടു" എന്നാണു അക്ഷരപ്രകാരമുള്ള തൎജ്ജമ.

ക്കായി നിയമങ്ങളും ഉണ്ടാക്കിയിരിക്കുന്നു. ഇതു ഉയപ്പു ദിവസംവരെയും നില്ക്കേണ്ടതാണു. മശിഹായുടെ സഭയിൽ ഈ വിഭാഗത്തെ ഭേദപ്പെടുത്തുവാൻ യാതൊരുത്തനും അധികാരമല്ല." [സിമ്മനാരികെയിസു റിക്കാട്ടുകൾ വാല്യം ൩. പുറങ്ങൾ ൨൫൮-൨൫൯] പത്രോസു പാത്രിയക്കീസു ദൈവനടത്തിപ്പു അനുസരിച്ചു ഏല്പെട്ടത്തിയതും ഉയപ്പുനാൾ വരെ ഭേദപ്പെടുത്തരുതെന്നു കല്പിച്ചിരുന്നതുമായ സംഗതിയെ ലംഘിക്കുന്നതു അദ്ദേഹത്തിന്റെ പിൻഗാമിയായ ഈ ബാവായിക്കു ദുസ്സഹമായിത്തീരാവുന്നതാണു. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായേ:ട്ടം മററും റജിസ്റ്ററിൽ ഉടമ്പടി എഴുതിവാങ്ങിയശേഷമാണു പാത്രിയക്കീസു അവരെ സ്ഥാനാഭിഷേകം ചെയ്യതു. പാത്രിയക്കീസിന്റെ സകല കല്പനകളേയും അനുസരിച്ചു നടന്നുകൊള്ളാമെന്നും, തന്നെ എല്ലാപള്ളികളിൽ നിന്നും തള്ളുന്നതിനു പാത്രിയക്കീസിനു അധികാരമുണ്ടെന്നും എന്നെങ്കിലും ഈ ഉടമ്പടിയെ താൻ ലംഘിക്കുന്നതായാൽ ൨൨൦ ബ്രിട്ടീഷ് രൂപാ, പാത്രിയക്കീസിനു കൊടുത്തു ഈ ഉടമ്പടിതിരികെ വാങ്ങിച്ചുകൊള്ളാമെന്നുമാണു ഉടമ്പടിയുടെ ചുരുക്കം. [ടി പുറങ്ങൾ ൨൭൨—൨൭൩]

ഇപ്പോഴത്തെ മാർ ദിവന്ന്യാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്ഥാനാഭിഷേകസമയത്തു ഈ ബാവായുടെ അടുക്കൽ എഴുതി വച്ചിട്ടുള്ള ഉടമ്പടി താഴെ ചേക്കുന്നു. "അന്ത്യോഖ്യായുടെ ശ്ലീഹായിക്കടുത്ത സിംഹാസനത്തിൽ വാഴുന്ന ബഹുമാനപ്പെട്ട രണ്ടാമത്തെ അബ്ദുള്ളാ എന്ന മാറാൻ മാർ ഇഗ്നാത്യോസു പാത്രിയക്കീസു ബാവായുടെ മേല്പട്ട സ്ഥാനത്തിനും അദ്ദേഹത്തിന്റെ പിന്നാലെ ഉണ്ടാകുന്ന എല്ലാ മേല്പട്ടക്കാക്കും യോഗ്യമാകുന്നതുപോലെ അനുസരണവും ചൊല്പവിളിയും ഉള്ളവനായി നടപ്പാൻ ഇനിക്കു ന്യായമാകുന്നു. ഞാൻ എല്ലായ്പ്പോഴും അവരുടെ കല്പനകളെ അനുസരിച്ചു കൈക്കൊണ്ടു അവരോടു ഞാൻ ചേരുന്നു അവരുടെ കല്പനകളിൽ നിന്നു വലത്തോട്ടെങ്കിലും ഇടത്തോട്ടെങ്കിലും ഞാൻ വിട്ടുമാറുന്നതല്ല ഈ സത്യഉടമ്പടി എന്റെ പൂർണ്ണമനസ്സോടെ ഞാൻ ചെയ്യു ബലത്താൽ അല്ല. എന്നാൽ ഇതു സകലവിധവാഗ്ദത്തത്തിൽനിന്നും വേറുതിരിയപ്പെട്ടതാകുന്നു. വീണ്ടും അവരുടെ കല്പനകളെ ഞാൻ കൈക്കൊള്ളുന്നു എന്നും ബലഹീനനായ ഞാൻ ജീവനോടിരിക്കുന്ന കാലമൊക്കെയും അവരുടെ കല്പനയിൽ നിന്നു ഞാൻ വിട്ടുമാറുന്നതല്ലെന്നും ഞാൻ വാഗ്ദത്തം ചെയ്യുന്നു. പിന്നെയും ദൈവത്തിന്റെ തിരുമുമ്പാകെയും ശുദ്ധമുള്ളതന്റെ മദ്ബഹായുടെ മുമ്പാകെയും വെടിപ്പുള്ള രഹസ്യങ്ങളുടെ മുമ്പാകെയും ഞാൻ ഏററുപറയുന്നു. ശുദ്ധമുള്ള മാലാഖമാരും ജീവനുള്ള സ്ലീബായും വന്ദിക്കപ്പെട്ട ഏവൻഗേലിയോനും പുകഴ്ത്തപ്പെട്ട പട്ടത്വത്തിന്നടുത്ത ഈ കൂട്ടവും ബഹുമാനമുള്ള ലോകരും ഈ എന്റെ വാഗ്ദത്തത്തിനു സാക്ഷിയായിരിക്കുന്നു. ഏതു ദിവസത്തിലൊ ഏതു നേരത്തിലൊ ഈ വാഗ്ദത്തത്തിനു ഞാൻ ഭേദം ചെയ്യു ശുദ്ധമുള്ള പാത്രിയക്കീസന്മാരുടെ കല്പനകളെ ഞാൻ അനുസരിക്കാതെ അറപ്പുകെട്ടു അവരുടെ കല്പനകളിൽ നിന്നു ഞാൻ വിട്ടുമാറുകയോ ......................ചെയ്യുന്നനാളിൽ ദൈവത്തിന്റെ തിരുവായിൽ നിന്നും നമ്മുടെ കത്താവിന്റെ ശ്ലീഹന്മാരുടെ തലവനായ ശുദ്ധ മാർ പത്രോസിന്റെ വായിൽനിന്നും അദ്ദേഹത്തിന്റെ ചെങ്ങാതിമാരായ ശേഷം പതിനൊന്നു പേരുടെ വായിൽ നിന്നും തീയ്ക്കടുത്തവനായ മാർ ഇഗ്നാത്യോസിന്റെ വായിൽനിന്നും ശു. മൂന്നു സൂനാദോസുകളിൽ കൂടപ്പെട്ട സ്തുതി ചൊല്ലപ്പെട്ട ബാവാന്മാർ എല്ലാവരുടെ വായിൽ നിന്നും പരിശുദ്ധാത്മാവിൽ തിളക്കപ്പെട്ടവരായ സകല മല്പാന്മാരുടെ വായിൽ നിന്നും മാർ പത്രോസുശ്ലീഹായ്ക്കു പകരം നമ്മുടെ കത്താവായ യേശുമശിഹായുടെ സത്യമുള്ള വീട്ടധികാരിയായി ദീഘായുസ്സോടിരിക്കുന്ന പൊങ്ങപ്പെട്ട മേല്പട്ടക്കാരനായ മാർ ഇഗ്നാത്യോസു പാത്രിയക്കീസുബാവായുടെ വായിൽ നിന്നും ശപിക്കപ്പെട്ടവനും പിരാക്കപ്പെട്ടവനും ഞാനാകും. വീണ്ടും ശുദ്ധമാനപള്ളിയിൽ നിന്നു വേർതിരിയപ്പെട്ടവനും ശുദ്ധമുള്ള കൂദാശകളുടെ സംബന്ധത്തിൽ നിന്നും അതിനെ ഞാൻ കൈക്കൊണ്ടു എന്നു അരൂപികടുത്ത നൽവരങ്ങളിൽ നിന്നു ഒഴിയപ്പെട്ടവനും ഉന്നതപ്പെട്ട പട്ടത്വത്തിന്റെ നിലയിങ്കൽനിന്നു ഉരിയപ്പെട്ടവനും ഞാനാകും ദൈവമായ കത്താവിനു ശ

ത്തുക്കാരനും അരൂപിക്കൂട്ടത്ത സ്ഥാനത്തിൽ നിന്നു തള്ളപ്പെട്ടു എന്ന പരബോധമാക്കപ്പെട്ട പിശാചായ ആ ബെലയാറിനു ചെങ്ങാതിയും ഞാനാകും. ഈ ഉടമ്പടിയുടെ വാചകം ഫാന്നൻ കന്നിയിലെ പത്രികയിൽനിന്നു എടുക്കപ്പെട്ടതാണു (പുറങ്ങൾ ൩൩൭, ൩൩൯) ബാവായുടെ പക്ഷക്കാൎക്കു കൊണ്ടുവരാനുള്ള ഒരു യുക്തി ഇതാണു.

---

## പത്രാധിപക്കുറിപ്പുകൾ.

പരേതനായ വ. ദി. ശ്രീ. കട്ടക്കയത്തിൽ വലിയ ചാണ്ടിയച്ചൻ അവൎകൾ—റോമൻ കത്തോലിക്കാ സഭയിൽ പ്രയോൎ ജനറൽ എന്ന ശ്രേഷ്ഠമായ സ്ഥാനം വഹിച്ചിരുന്ന ഈ മഹാനുഭാവൻ കഴിഞ്ഞ തുലാമാസം ൭ാം തീയതി തന്റെ ൭൨ ാമത്തെ വയസ്സിൽ ചരമഗതിയെ പ്രാപിച്ചിരിക്കുന്നു എന്നുള്ള വ്യസനകരമായ വൎത്തമാനം വായനക്കാരിൽ പലരും അറിഞ്ഞിരിക്കുമല്ലൊ. സുറിയാനിക്കാരായ നമ്മുടെ ജാതിക്കു പ്രശംസാസ്പദമായി ഭവിച്ചിട്ടുള്ള ചുരുക്കം മഹാന്മാരുടെ ഇടയിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനത്തെയാണ് ഈ മഹാപുരുഷൻ വഹിച്ചിട്ടുള്ളതെന്നു നിസ്സംശയം പറയാവുന്നതാണു. പള്ളികൾതോറും സഞ്ചരിച്ചു പ്രത്യേകയോഗങ്ങൾ നടത്തുകയെന്നതായിരുന്നു ഇദ്ദേഹത്തിന്റെ വാൎദ്ധക്യകാലത്തെ പ്രധാന ജോലി. ഇദ്ദേഹത്തിനു മനുഷ്യർ സത്യമാനസാന്തരത്തിലേക്കു കടക്കത്തക്കവണ്ണം ഹൃദയങ്ങളെ ഇളക്കുന്ന സാരസംപൂൎണ്ണവും ഹൃദയംഗമവുമായ പ്രസംഗം പറവാൻ അസാധാരണമായ വരമുണ്ടായിരുന്നു. ഇദ്ദേഹത്തോടു അല്പമെങ്കിലും പരിചയമുള്ളവൎക്കു ത്രയും ഇദ്ദേഹം ഉൽകൃഷ്ടകുടുംബജനും അസാധാരണസമൎത്ഥനും നല്ല സാത്വികനുമാണെന്നു ഇദ്ദേഹത്തിന്റെ പെരുമാററങ്ങളിൽനിന്നു മനസ്സിലായിട്ടുണ്ടു. ഞങ്ങൾക്കു ഇദ്ദേഹത്തോടു അല്പ പരിചയമെയുള്ളു. ആ പരിചയംകൊണ്ടു ഞങ്ങൾക്കു മേല്പറഞ്ഞ ബോധം ദൃഢമായിട്ടുണ്ടായി.

---

ഡിപ്യൂട്ടി കളക്ടറായിരുന്ന കോര ഈപ്പൻ ബി. എ. അവൎകളുടെ ദുഃഖാവഹമായ ദേഹവിയോഗവൃത്താന്തം ആണ് ഇനിയും ഞങ്ങൾക്കു പറവാനുള്ളത്. ഇദ്ദേഹത്തിന്റെ വിയോഗം നമ്മുടെ ജാതിക്കും ക്രിസ്തുരാജ്യത്തിന്നും അപരിഹാൎയ്യമായ ഒരു നഷ്ടമാണു. ഇദ്ദേഹം സാക്ഷാൽ ഒരു മിഷ്യനറിയായിട്ടു തന്നെയാണു ജീവിച്ചിട്ടുള്ളതു. ഉദ്യോഗകൃത്യങ്ങളോടു കൂടെ സുവിശേഷവേലയും അത്യന്തം തീക്ഷ്ണതയോടു കൂടെ ചെയ്തുവന്നിരുന്നു. തന്റെ ഉദ്യോഗ ഗൌരവം അശേഷം ആലോചിക്കാതെ പാവപ്പെട്ടവരുടെ വീടുകളിൽ കൂടെ അദ്ദേഹം പോകയും തന്റെ പ്രിയ രക്ഷിതാവിന്റെ മഹത്വത്തിന്നായിട്ടു പ്രവൎത്തിക്കയും ചെയ്തുകൊണ്ടിരുന്നു. ജോലിയില്ലാതിരിക്കുമ്പോൾ ഒക്കെയും മന്ദശബ്ദത്തിൽ ആത്മീയ ഗീതങ്ങൾ പാടി തന്റെ മനസ്സിനെ അതിൽ പ്രവേശിപ്പിച്ചു ദൈവിക സന്തോഷത്തിൽ തന്റെ സമയത്തെ ചിലവുചെയ്ക പതിവായിരുന്നു. രോഗക്കിടക്കയിൽവെച്ചു അദ്ദേഹത്തിനുണ്ടായിരുന്ന പരിപൂൎണ്ണ സമാധാനവും സന്തോഷവും എല്ലാവരേയും ആശ്ചൎയ്യപ്പെടുത്തത്തക്കതായിരുന്നു. ഇദ്ദേഹത്തിന്റെ സാമൎത്ഥ്യവും ഇതുപോലെ തന്നേ പ്രശംസനീയമായിട്ടുള്ളതായിരുന്നു. ഇദ്ദേഹം ബി. എ. പരീക്ഷയ്ക്കു മദ്രാസ് യൂനിവേഴ്സിററിയിൽ ഒന്നാമനായിട്ടാണു ജയിച്ചതെന്നു അറിയുമ്പോൾ ബുദ്ധിസാമൎത്ഥ്യത്തെപ്പററി വിശേഷിച്ചു ഞങ്ങൾ ഒന്നും പറയേണ്ട ആവശ്യമില്ലല്ലൊ. ഇദ്ദേഹത്തിന്റെ സഹോദരന്മാരെല്ലാം സൎവ്വകലാശാലാ ബിരുദധാരികളായി തീൎന്നു. ഇദ്ദേഹത്തിന്റെ ജ്യേഷ്ഠസഹോദരനാണു പരേതനായ ജഡ്ജി, ജോസേഫ ഈപ്പൻ ബി., എ. ബി. എൽ.

ഇദ്ദേഹത്തിൻെറ കനിഷ്ഠസഹോദരന്മാർ ഡോക്ടർ കുര്യൻ ഈപ്പൻ ബി. എ., എൽ. ആർ. സി. പി. ആൻഡ് എസ് മിസ്റ്റർ ജെക്കബ് ഈപ്പൻ ബി. എ. എന്നീ മഹാന്മാരാണ്. ഇദ്ദേഹത്തിൻെറ വയോവൃദ്ധരായ മാതാപിതാക്കൾ ഇപ്പോഴും ഉണ്ട്. മഹാസമർത്ഥന്മാരും വലിയ ഉദ്യോഗസ്ഥന്മാരുമായിരുന്ന രണ്ടു പുത്രന്മാർ കാലഗതിയെ പ്രാപിച്ചതു് അവർ എങ്ങിനെ സഹിക്കും! ദൈവവിചാരണയുടെ രഹസ്യം ആർക്കറിയാം. നമ്മുടെ ജാതിയുടെ മേൽ ദൈവകോപമുണ്ടെന്ന് വിചാരിക്കത്തക്ക സംഭവങ്ങളുണ്ട് ഇതെല്ലാം. ലോകത്തിൽ ഉയർന്നുവന്നവരും അധികം ഉയർച്ചയ്ക്കു മാർഗ്ഗമുള്ളവരുമായ എത്ര മഹാപുരുഷന്മാർ നമ്മുടെ ഇടയിൽ നിന്നു ഛേദിക്കപ്പെട്ടുപോയി. ഇതിനെപ്പററി സുറിയാനിക്കാർ എവരും ഗാഢമായി ആലോചിക്കേണ്ടതാണ്. ഇപ്പോൾ നമ്മെ വിട്ടു കടന്നുപോയ ഈ അതിമാനുഷൻെറ അപരിഹാര്യമായ നഷ്ടത്തിങ്കൽ പ്രലപിക്കുന്ന കുടുംബത്തോടു ഞങ്ങൾക്കുള്ള ആഴമായ അനുശോചനത്തെ അറിയിക്കയും സകല ബുദ്ധിയേയും കവിയുന്ന സമാധാനംകൊണ്ടു് അവരെ ആശ്വസിപ്പിക്കണമെന്ന് സർവ്വകാരുണികനായ പരമപിതാവിനെ പ്രാർത്ഥിക്കയും ചെയ്യുന്നു.



ഒരു പുതിയതരം മാമോദീസാ—കുന്നംകുളങ്ങരെനിന്ന് പനയ്ക്കൽ ഇട്ടൂപ്പ് മത്തായി അവർകൾ താഴെ വരുംപ്രകാരം എഴുതിയിരിക്കുന്നു—"കന്നി ൨൫-ാനു— ഞായറാഴ്ച ആർത്താററു പള്ളിയിൽ കുർബാന കഴിഞ്ഞ ശേഷം മെയ്ക്കാട്ടുകുളങ്ങരെ താണ്ടുവിൻെറ കുട്ടിയെ പാത്രിയർക്കീസുബാവാ അസാധാരണയായി ജ്ഞാനസ്നാനപ്പെടുത്തി. കുട്ടിയുടെ മുമ്പിൽ നിന്നു മാമോദീസാക്രമം അനുസരിച്ചു ചിലതെല്ലാം ചൊല്ലിയശേഷം കുട്ടിയുടെ നെററിമേലും കൈകളിന്മേലും കാലുകളിന്മേലും നെഞ്ചത്തും ബാവാ കുരിശടയാളം വരയ്ക്കുകയും കുട്ടിയെ ഗീവറുഗീസ് എന്നു പേർ വിളിക്കയും ചെയ്തിട്ടു കൊണ്ടു പൊയ്ക്കൊൾവാൻ കൽപനയായി. ജ്ഞാനസ്നാനത്തിനു വെള്ളമൊ മൂറോനോ സൈത്തോ ഉപയോഗിച്ചില്ല". ഈ എഴുത്തു ഞങ്ങൾക്കു കിട്ടിയശേഷം കുന്നംകുളങ്ങരെയുള്ള പ്രധാനന്മാരിൽ ഒരാളായ സി. എം. വറുഗീസ് (ചെറുവത്തൂർ) അവർകളെ കണ്ടു ഞങ്ങൾ ഈ സംഗതി ചോദിച്ചു. ഇതെല്ലാം ശരിയാണെന്നും കുട്ടിയെ കൊണ്ടുപൊയ്ക്കൊൾവാൻ കൽപിച്ച ശേഷം കുട്ടിയുടെ തള്ള ആർത്താററു ഇടവക പട്ടക്കാരനായ ചെറുവത്തൂർ അച്ചനോടു് അച്ചാ വെള്ളവും മൂറോനും ഒന്നും ഇല്ലായിരുന്നല്ലൊ എന്നു പറഞ്ഞെന്നും ബാവാ ചെയ്തതു തെററില്ലോ യെന്നു പറവാൻ നീ ആരു് എന്നു പറഞ്ഞു ശാസിച്ചു എന്നും ആ സ്ത്രീ ഇപ്പോൾ നാട്ടിൽ പലരോടെയും അടുക്കൽ എൻെറ കുഞ്ഞിനെ വെള്ളവും മൂറോനും ഇല്ലാതെ മാമോദീസാ മുക്കി ഇനിക്കു വല്ല ദോഷവും വരുമോ അച്ചന്മാരെ ഇനിയും മുക്കേണ്ടയൊ എന്നു പറയുന്നു. ഞാനെന്താ വേണ്ടതു് എന്നു പറഞ്ഞുകൊണ്ടു നടക്കുന്നു എന്നും മിസ്റ്റർ സി. എം. വറുഗീസ് ഞങ്ങളോടു പറകയുണ്ടായി. വെള്ളമില്ലാതെ മാമോദീസാ നടത്താനുള്ള ആധാരമെന്താണെന്ന് അറിഞ്ഞാൽ കൊള്ളാമായിരുന്നു.



സുറിയാനി സഭാചരിത്രം. ഇതിനെ സംബന്ധിച്ചുള്ള ഒരു പുസ്തകം ഈയിട പുറപ്പെട്ടിട്ടുള്ളതുകൊണ്ടും വേറൊന്നു താമസിയാതെ പുറപ്പെടുമെന്നറിയുന്നതുകൊണ്ടും ആ പുസ്തകങ്ങളുടെ നിരൂപണം കൂടെ തൻെറ കൃതിയിൽ വരുത്തണമെന്നു വിചാരിക്കുന്നതിനാൽ താൻ എഴുതി തയ്യാറാക്കിയിരിക്കുന്ന പുസ്തകം അല്പംകൂടെ കഴിഞ്ഞിട്ടെ അച്ചടിപ്പിക്കുന്നുള്ളു എന്ന് വായനക്കാരെ അറിയിക്കണമെന്ന് മിസ്റ്റർ എം. വി. ഇട്ടിച്ചെറിയ ബി. എ., ബി. എൽ. ആവശ്യപ്പെട്ടിരിക്കുന്നു.



# മലങ്കരസഭാതാരക.

ഒരാണ്ടത്തേക്കു ബ്രിട്ടിഷ് രൂപാ ഒന്നര.

ഒററപ്രതിക്കു അണ ൨

മുമ്പേർ അടയ്ക്കുന്നപക്ഷം സാധുക്കൾക്കു അരരൂപായും മൂന്നു മാസത്തിനിടയിൽ ആയാൽ കാൽ രൂപായും വിട്ടുകൊടുക്കാവുന്നതാണ്.


---

ഒരു മറിപ്പ്. തിരുവനന്തപുരത്തു Foreign Women's Band എന്നു പേരോടുകൂടെ ഒരു സംഘമുണ്ടുപോൽ. പരദേശത്തു നിന്ന് തങ്ങൾക്കു വിവാഹം ചെയ്യാനായി യൌവ്വനക്കാരികളായ കുറെ സ്ത്രീകളെ വരുത്തി കൊടുക്കണമെന്നു ഈ സംഘക്കാർ പാത്രിയക്കിസ് ബാവായുടെ അടുക്കൽ അപേക്ഷിക്കയും താൻ ശുപാശി ചെയ്യാമെന്നു ബാവാ വാഗ്ദാനം ചെയ്കയും മർട്ടീനിലുള്ള ഒരു പട്ടക്കാരൻെറയും മററുചിലരുടേയും മേൽവിലാസം പറഞ്ഞുകൊടുക്കയും ചെയ്തുപോല്യം. തിരുവനന്തപുരത്തു പോയിരുന്ന മാന്യനായ ഒരു യാക്കോബ്യനിൽ നിന്നാണ് ഈ അറിവു കിട്ടിയിട്ടുള്ളത്. ഇത് സത്യമാണെങ്കിൽ വളരെ നേരമ്പോക്ക് തന്നെ. മർട്ടീനിലും മററുംതെണ്ടിതിന്നു നടക്കുന്ന കുറെ സ്ത്രീകളെ ഇറക്കുമതി ചെയ്വാൻ വലിയ പ്രയാസമുണ്ടാകയില്ല. ഇവരുടെ നിറത്തിൻെറ ഗുണം നോക്കി വിവാഹം ചെയ്വാൻ ഉൽകൃഷ്ട കുടുംബജന്മാരായ വല്ലവരും ഇവിടെയുണ്ടെങ്കിൽ അവർ ഒന്നാന്തരം മറിപ്പന്മാർ തന്നെ എന്നു സമ്മതിക്കാവുന്നതാണ്.



ഒരു മരണം. നമ്മുടെ സമുദായത്തിൻെറ ട്രസ്റ്റികളിൽ ഒരാളായിരുന്ന പുയപ്പള്ളിൽ കിഴക്കിടത്തു ഇടിക്കുള മുതലാളി അവർകൾ കാലഗതിയെ പ്രാപിച്ചിരിക്കുന്നതായി അറിയുന്നതിൽ വ്യസനിക്കുന്നു. അദ്ദേഹത്തിൻെറ കുടുംബത്തോടു ഞങ്ങൾക്കുള്ള സമദുഃഖതയെ അറിയിച്ചുകൊള്ളുന്നു.



## സഭാതാരക പത്രാധിപരുടെ കൃതികൾ.

### ശിശുസ്നാനം

ഇതു സംബന്ധിച്ചു ബ്രദർ സംഘക്കാരും മററും പറഞ്ഞുവരുന്ന മിക്കവാറും എല്ലാ വാദങ്ങളും മറുപടികളും അടങ്ങിയിരിക്കുന്ന ഒരു പുസ്തകം. വില ചക്രം ൩ തപാൽകൂലി സൌജന്യം.

### യാക്കോബായ പാത്രിയക്കിസ്

യാക്കോബായ പാത്രിയക്കാസ്ഥാനത്തേയും ഇപ്പോഴത്തെ പാത്രിയക്കിസിനേയും സംബന്ധിച്ച് മലങ്കര സഭാതാരകയും ഇടവകപ്പത്രികയും തമ്മിൽ നടന്നിട്ടുള്ള പ്രതിവാദങ്ങൾ കൂട്ടിച്ചേർത്തു ഫംവ്വന കന്നിയിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലഘുലേഖ. വില ചക്രം രണ്ടര തപാൽകൂലി സൌജന്യം.

---

ഈ പുസ്തകങ്ങൾ കോട്ടയത്തു സഭാതാരക ആപ്പീസിൽ കിട്ടുന്നതാണ്.